*നെഹ്റു ബാലപുസ്തകാലയം*

# പണ്ടൊരു കാലത്ത്

(രണ്ടാം ഭാഗം)

**എം. ചോക്സി, പി.എം. ജോഷി**

ചിത്രങ്ങൾ :

**പുളക് ബിശ്വാസ്**

വിവർത്തനം :

**പി.എ. വാരിയൻ**



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ആദ്യ മുദ്രണം : 1976 (ശക 1898)
പുനർ മുദ്രണം : 1991 (ശക 1913)

രൂ. 5-50

ONCE UPON A TIME Part-II *(Malayalam)*

പ്രസാധകർ : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
എ–5, ഗ്രീൻ പാർക്ക്, ന്യൂ ദൽഹി–110 016.

# കാർലാ, ഒരു മഹത്തായ ബുദ്ധവിഹാരം

## ജീമൂതനും കാർലയിലെ സന്യാസിമാരും

കഷ്ടിച്ച് രണ്ടായിരം കൊല്ലങ്ങൾക്കുമുമ്പ്, പശ്ചിമഘട്ടത്തിൽ, ഇന്ന് കാർലാ എന്നു വിളിക്കപ്പെടുന്ന വൻമലയുടെ താഴെ ഉറിൽ, പാദരഹം എന്നൊരു ഗ്രാമം ഉണ്ടായിരുന്നു. കാർലാ ഗുഹകളിലേക്കുള്ള കയററത്തിന്റെ അടിവാരത്തിലായിരുന്നു ഈ ഗ്രാമം.

അന്ന് ഡക്കാൻ ആകെ തിങ്ങിനിറഞ്ഞ കാടുകളായിരുന്നു. മനുഷ്യരുടെ ഗൃഹപരിസരങ്ങളിൽ കാട്ടുമൃഗങ്ങൾ ഇരതേടി പാഞ്ഞു നടക്കും. മഹത്തായ ശാതവാഹന ഭരണത്തിൽ ആ മലയോരഗ്രാമങ്ങൾ സമ്പന്നങ്ങളായി പ്രബലന്മാരായ രാജാക്കന്മാർ സമാധാനവും നിയമവും പുലർത്തി

ഉത്തരേന്ത്യൻ സമതലങ്ങളിലെപ്പോലെയുള്ള വിശാലമായ റോഡുകൾ ഈ നിരപ്പില്ലാത്ത നാട്ടിൽ ഉണ്ടായിരുന്നില്ല. നിരകളോ ഘട്ടങ്ങളോ ആയി ഉയർന്നുപോകുന്ന കുന്നിൻനിരകൾ. കുത്തനെയുള്ള ഇറക്കങ്ങൾ. എന്നാൽ സാധനങ്ങൾ വഹിച്ചുകൊണ്ടു പോകുന്ന മൃഗങ്ങൾ നിറഞ്ഞ വഴികൾ ഉണ്ടായിരുന്നു.



എ. ഡി. രണ്ടാം നൂറ്റാണ്ടിൽ, കാർലാ മലയടിവാരത്തിലാണ് ഇടയക്കുട്ടിയായ ജീമൂതൻ താമസിച്ചിരുന്നത്. ഗ്രാമത്തിലെ കുടിലുകളെല്ലാം മണ്ണും ഓലയും കൊണ്ട് മെനഞ്ഞതായിരുന്നു. നല്ല കരുത്തരായ ജനങ്ങൾ. ആക്രമിക്കുന്ന മൃഗങ്ങളിൽനിന്നും കടന്നു പിടിക്കുന്ന അധികാരികളിൽനിന്നും ഭരണകർത്താക്കൾ സംരക്ഷണം നല്കിക്കൊണ്ടിരിക്കെ അവർ സന്തോഷത്തോടെ കഴിഞ്ഞു.

എങ്കിലും ജീമൂതന്റെ ജീവിതം ക്ലേശമയമായിരുന്നു. ഒരു അനാഥബാലൻ. ഗ്രാമത്തിന്റെ ഒരറ്റത്ത് അമ്മാമനും അമ്മായിയുമൊന്നിച്ച് ഒരു കുടിലിലാണ് അവൻ താമസിച്ചിരുന്നത്. അമ്മാമന്റെ കൃഷിയിടങ്ങളിൽ വിളവ് മോശമായിരുന്നു. ഒരു ചെറിയ ആട്ടിൻപറ്റമേ മുഖ്യജീവിതമാർഗ്ഗമായിട്ടുള്ളൂ. അമ്മായിയാണെങ്കിൽ മഹാശുണ്ഠിക്കാരി. പലപ്പോഴും ജീമൂതനോട് വളരെ മോശമായി പെരുമാറും. അമ്മാമന്റെ കലഹപ്രിയത്വം മൂലം, അടിവാരത്തിലുള്ള മേച്ചിൽസ്ഥലങ്ങളിൽ അദ്ദേഹത്തിന് ഒരു പങ്കും ഉണ്ടായിരുന്നില്ല. അതുകൊണ്ട് ജീമൂതൻ എന്നും രാവിലെ കുന്നിൻമുകളിലുള്ള അപൂർവ്വമായ മേച്ചിൽ സ്ഥലങ്ങളിലേക്ക് ആട്ടിൻപറ്റങ്ങളെ തെളിച്ചുകൊണ്ടുപോകണം. ആകെ കിട്ടുന്ന ആഹാരം ഒരു കഷണം കറുത്ത ബജറ റൊട്ടിമാത്രം. വൈകുന്നേരമേ തിരിച്ചുവരാനൊക്കൂ.

ജീമൂതൻ കുന്നിൻമുകളിലേക്ക് കയറിപ്പോകുമ്പോൾ പാതിവഴിക്കുള്ള ഒരു ഉയർന്ന സമതലത്തിൽ പതിവായി ഒന്നു നില്ക്കും. അവിടെ ആ പരന്ന ഭാഗത്ത് ഒരു ബുദ്ധവിഹാരമുണ്ട്. ഏതാണ്ട് മുന്നൂറു കൊല്ലത്തെ പഴക്കമുണ്ട് അതിന്. പ്രധാന ഗുഹയിലേക്ക് പ്രവേശിക്കുന്നിടത്തുള്ള രാജകീയമായ സ്തംഭങ്ങളും പ്രവേശദ്വാരത്തിലുള്ള മനോഹരമായ മൂന്നു കമാനങ്ങളും നോക്കിക്കൊണ്ടു നില്ക്കാൻ അവന് വലിയ ഇഷ്ടമാണ്. വഴിയിലുടനീളവും ഗുഹകൾക്കകത്തും സന്യാസിമാർ നടക്കുകയോ അനങ്ങാതിരിക്കുകയോ ചെയ്യുന്നതു കാണാം. മഞ്ഞയുടുപ്പണിഞ്ഞ രൂപങ്ങൾ. മൊട്ടയടിച്ച തലകൾ. അടക്കിയ സ്വരത്തിലുള്ള മന്ത്രോച്ചാരണങ്ങൾ. അല്ലെങ്കിൽ ധ്യാനനിരതമായ ഇരിപ്പ്. ചിലപ്പോൾ അവരുടെ മന്ത്രോച്ചാരണം അവനു കേൾക്കാം: ''ബുദ്ധം, ധർമ്മം, സംഘം, ശരണം ഗച്ഛാമി''.

ആരാധകന്മാരുടെ കൂട്ടത്തിൽ വളരെ പ്രായം ചെന്ന ഒരു സന്യാസി പലപ്പോഴും ജീമൂതനെ തൊട്ടു തലോടി അനുഗ്രഹിക്കാറുണ്ട്. തന്റെ മുന്നിൽക്കാണുന്ന രംഗത്തിന്റെ അർത്ഥം മനസ്സിലാക്കാൻ ജീമൂതന് വലിയ ആഗ്രഹം: ഇരുണ്ട, വിശാലമായ ഹാൾ,





അർദ്ധവൃത്താകൃതിയിൽ ആഴത്തിൽ നിൽക്കുന്ന വലിയ മൺകൂന, ഉയരമേറിയ സ്തംഭങ്ങൾ, ആണുങ്ങളുടേയും പെണ്ണുങ്ങളുടേയും മൃഗങ്ങളുടെയും പച്ചിലപ്പാമ്പിന്റെയും സുന്ദരമായ കൊത്തുപണികൾ. വൃദ്ധസന്യാസി മധുസൂദനൻ തന്നെ അനുഗ്രഹിക്കാൻ വേണ്ടി നിൽക്കുമ്പോൾ ജീമൂതൻ ഇതിനെപ്പററി ചോദിക്കാൻ വേണ്ട ധൈര്യം സംഭരിക്കാൻ ശ്രമിക്കും. പക്ഷേ ചോദിക്കാൻ തുടങ്ങുമ്പോഴേക്കും സന്യാസി നടന്നകന്നിട്ടുണ്ടാവും.

മഹാനായ അശോക ചക്രവർത്തിക്കുശേഷം നാലു നൂററാണ്ടു കഴിഞ്ഞിട്ടുള്ള കാലമാണിതു്. അദ്ദേഹം അയച്ച പ്രചരണസംഘങ്ങൾ വഴി ബുദ്ധമതത്തിന്റെ സന്ദേശം അദ്ദേഹത്തിന്റെ വിശാല സാമ്രാജ്യത്തിലുടനീളവും അദ്ദേഹത്തിന്റെ മിത്രരാജാക്കന്മാരുടെ അടുത്തും എത്തിയിരുന്നു. എല്ലായിടത്തും ബുദ്ധമതസ്ഥാപനങ്ങൾ പൊട്ടിവിടർന്നുവന്നു.

ബി.സി. രണ്ടാംനൂററാണ്ടു മുതൽക്കു് ബുദ്ധസന്യാസിമാർ കുന്നുകളുടെ മുഖപ്പുകളിലും മലയിടുക്കുകളിലും ആരാധനാസ്ഥലങ്ങളും അവക്കുചുററും താമസസ്ഥലങ്ങളും കുഴിച്ചുണ്ടാക്കുക പതിവായിരു

ന്നു. ചൈത്യം എന്നു വിളിക്കുന്ന ആരാധനാലയത്തിന്റെ ചുററു മാണു് ഓരോ ഗൃഹാമന്ദിരവും. ചൈത്യത്തിൽ ബുദ്ധന്റെ എന്തെങ്കിലുമൊരവശിഷ്ടത്തോടുകൂടിയ സ്തൂപം ആഴത്തിൽ കുഴിച്ചിട്ടിരിക്കും. ഡെക്കാനിലെ ഏററവുമധികം സുന്ദരവും സമ്പന്നവുമായ ബൗദ്ധസ്ഥാപനങ്ങളിൽ ഒന്നായിരുന്നു കാർ ലയിലേതു്.

ഈ മലയോര സ്ഥാപനങ്ങൾ ആളുകളുടെ ആരാധനാകേന്ദ്രവും, സന്യാസിമാരുടെ ആവാസമന്ദിരവും, ബുദ്ധമതവിദ്യാഭ്യാസം പുലർത്തുകയും പകർന്നുകൊടുക്കുകയും ചെയ്യുന്ന വിദ്യാലയവുമായിരുന്നു. തേര എന്നു വിളിക്കപ്പെടുന്ന ഓരോ മൂത്ത സന്യാസിയും ഇളയ സന്യാസിമാരുടെ സംഘങ്ങൾക്കു് ഗുരുവായിരിക്കും; അദ്ദേഹം അവരുടെ പഠനത്തിന്റെ മേൽനോട്ടം വഹിക്കും. വിഹാരങ്ങളിൽ മൂത്ത സന്യാസിമാർ മതപരവും തത്വശാസ്ത്രപരവുമായ ചർച്ചകൾ സംഘടിപ്പിക്കും. ഈ ചർച്ചകളിൽ അന്തേവാസികളും സന്ദർശകരും പങ്കെടുക്കുകയും ചെയ്യും.

അടിവാരത്തിലെ ഗ്രാമങ്ങളിലുള്ള ജനങ്ങളുമായി അടുത്ത സമ്പർക്കം പുലർത്തിപ്പോന്നു, ഈ മലഞ്ചെരിവു മഠങ്ങൾ. ക്ഷേത്രജനങ്ങൾ ആരാധനാ കേന്ദ്രങ്ങളിലേക്കു് കൂടെക്കൂടെ പോയ്ക്കൊണ്ടിരിക്കും. വിശേഷദിവസങ്ങളിൽ ഈ സ്ഥാപനങ്ങളാകെ ചെറിയ ചെറിയ വിളക്കുകളാൽ അലംകൃതമാകും. ആളുകൾ രാവും പകലും പൂജാദ്രവ്യങ്ങളുമായി കുന്നിൻമുകളിലേക്കു് കയറിച്ചെല്ലും.

ജീമൂതൻ ഒരേകാന്തജീവിതമാണു് നയിച്ചിരുന്നതു്. അവന്റെ അമ്മാമനും അമ്മായിയും വലിയ കലഹപ്രിയരാണു്. അതുകൊണ്ടു് ആളുകൾക്കു് അവരെ ഇഷ്ടമല്ല. ജീമൂതൻ ആടുകളെയും മേച്ചുകൊണ്ടു് രാവിലെ മുതൽ വൈകുന്നേരംവരെ വെളിയിലായിരിക്കും. മലകളും പാറകളും മാത്രമേ അവനു് കളിത്തോഴരായിട്ടുള്ളു.

ഒരു ദിവസം വൈകുന്നേരം അമ്മാമൻ ഉമ്മറത്തിരുന്നു് ഗ്രാമത്തിലെ ചില ആളുകളുമായി സംസാരിക്കുന്നതിനിടക്കു് ജീമൂതൻ ചോദിച്ചു ''താത, മലഞ്ചെരുവിലെ കല്ലുവീടുകളിൽ താമസിക്കുന്ന ആ മഞ്ഞയുടുപ്പിട്ട സന്യാസിമാർ ആരാണു്?''

''അവർ പിച്ചക്കാരാണു്,'' അമ്മാമൻ വളരെ പരുഷമായി പറഞ്ഞു. ''ഒരിക്കലും ഒരു ജോലിയും ചെയ്യാതെ പിച്ചക്കു് വരും.''

''ഭിക്ഷുക്കൾ പിച്ചക്കാരല്ല.'' ഗ്രാമീണരിൽ വൃദ്ധനായ ഒരാൾ പ്രതിഷേധിച്ചു ''അവർ ദരിദ്രരായിട്ടാണു് കഴിയുന്നതു്. എന്നാലും ഭിക്ഷ യാചിക്കില്ല. ശരിയാണു്, ചെറുപ്പക്കാരനായ ഒരു സന്യാസി ദിവസേന ഭിക്ഷാപാത്രവുമായി ഗ്രാമത്തിലേക്കു് വരാ

റുണ്ട്; പക്ഷെ അയാൾ യാതൊന്നും ചോദിക്കില്ല. ഭക്തന്മാർ അയാളുടെ പാത്രത്തിലേക്കുവേണ്ടി സ്വന്തം ഭക്ഷണത്തിൽനിന്നൊരു പങ്ക് സസന്തോഷം മാററിവെക്കും.''

''അവരുടെ കലവറകളിൽ ധാന്യങ്ങളും എണ്ണയും ഉണ്ടല്ലൊ,'' കൽഹൻ പറഞ്ഞു.

''ഉണ്ട്,'' മൂത്തയാൾ പറഞ്ഞു ''രാജാക്കന്മാരും പ്രഭുക്കന്മാരും അവർക്ക് ഗ്രാമങ്ങൾ നീക്കിവെച്ചുകൊടുത്തിട്ടുണ്ട്. അവിടത്തെ ഉൽപന്നങ്ങൾ മഠത്തിലെത്തുന്നു. ഗുഹാമന്ദിരങ്ങളിലെ സ്തംഭങ്ങളും കമാനങ്ങളും വെള്ളിപ്പാത്രങ്ങളും മററും ഓരോരുത്തർ സംഭാവന ചെയ്തതാണ്.''

''നല്ല സന്യാസിമാർ രോഗികളെ ശുശ്രൂഷിക്കും; അവരുടെ മരുന്നുതോട്ടത്തിൽനിന്ന് മരുന്നുകൾ കൊണ്ടുവന്നു കൊടുക്കുകയും ചെയ്യും,'' മറെറാരാൾ പറഞ്ഞു.

ഇനിയൊരാൾ പറഞ്ഞു, ''ഒരിക്കൽ എന്റെ പശുവിനെ കാണാഞ്ഞ് തിരഞ്ഞു നടക്കുമ്പോൾ സന്യാസിമാരാണ് അതിനെ കണ്ടുപിടിക്കാൻ എന്നെ സഹായിച്ചത്.''



''കറച്ചുകൊല്ലം മുമ്പ് വിള മോശമായപ്പോഴം സന്യാസിമാർ അനവധി കുടുംബങ്ങൾക്ക് ധാന്യങ്ങൾ കൊടുത്തു്. ജീവിക്കാൻ സഹായിച്ചു ''

''മററു സമയങ്ങളിൽ അവരുടെ കലവറയിലെ ധാന്യങ്ങൾ ആർക്കാണ് കൊടുക്കുന്നതു്?'' കൽഹൻ നീരസത്തോടെ ചോദിച്ചു.

''സന്യാസിമാർക്കും അവരുടെ അതിഥികൾക്കുംതന്നെ—സഞ്ചാരികൾ, തീർത്ഥയാത്രക്കാർ, അവരുടെ അടുത്തു് പഠിക്കാൻ വരുന്ന വിദ്യാർത്ഥികൾ '' മൂത്തയാൾ പറഞ്ഞു. ''സന്യാസിമാർ നല്ലൊരു കാര്യമാണ് ചെയ്യുന്നതു്. അതുകൊണ്ടു് അവരുടെ ആവശ്യങ്ങൾ നിർവഹിച്ചുകൊടുക്കാൻ ആളുകൾക്ക് താൽപര്യമുണ്ടു്. അവരുടെ ആവശ്യങ്ങളോ വളരെ പരിമിതവും.''

''ആ വലിയ കല്ലുവീടു് നോക്കു. മോടിയിൽ വസ്ത്രം ധരിച്ച ആളുകളുടെ കൊത്തിവെച്ച രൂപങ്ങളും'' ആക്ഷേപക്കാരൻ പറഞ്ഞു.

''ചൈത്യത്തിലെ ഗൃഹ വാസ്തുവത്തിൽ സുന്ദരമാണു്,'' ഒരു കൽപ്പണിക്കാരൻ പറഞ്ഞു. ''അതു് അങ്ങിനെയാവാതെ വയ്യ; ബുദ്ധൻെറ ഒരു തിരുമുടി സ്തൂപത്തിനകത്തു് ഉണ്ടല്ലൊ.

ചേംഗിയിത മുടി കെട്ടിവെച്ചു് മോടിയിൽ വസ്ത്രംധരിച്ച ആ രൂപങ്ങൾ പുറത്തു് കൊത്തിവെച്ചിട്ടുണ്ടല്ലൊ. അവ ദാതാക്കളുടെയോ അവരുടെ അച്ഛനമ്മമാരുടേയോ ആണു്. സന്യാസിമാരുടെ ജീവിതം വളരെ ലളിതമാണ്, മൊട്ടത്തലയും മഞ്ഞവേഷവും വേഷംപോലെത്തന്നെ ലളിതമാണു് അവരുടെ മുറികളും. മലഞ്ചെരുവിൽ വരിവരിയായി അവരുടെ ഉറക്കറകൾ നിങ്ങൾ കണ്ടിട്ടില്ലെ? ഒററ മുറികളും ഇരട്ടമുറികളും. ഇരട്ട മുറികളിൽ ശിഷ്യൻെറ ശുശ്രൂഷയേററു് ഗുരു കിടന്നുറങ്ങും. പിന്നെ യുവസന്യാസിമാർക്കും അതിഥികൾക്കുമായി പൊതുമുറികളുമുണ്ടു്. പാറയിൽ ഉന്തിനിൽക്കുന്ന തട്ടാണ് കിടക്ക; കല്ലുകൊണ്ടുള്ള തലയണയും ''

ജീമൂതൻ ശ്രദ്ധിച്ചു കേൾക്കുകയായിരുന്നു. പെട്ടെന്നു് അമ്മായി ദേഷ്യപ്പെട്ടുകൊണ്ടു് വിളിച്ചു, ''മടിയൻ! പകൽ മുഴുവൻ കളി; എന്നിട്ടിപ്പോൾ മുതിർന്നവരുടെ സംസാരം കേൾക്കാനിരിക്കുന്നു. നാളെ ആടുകളെ മേയ്ക്കാൻ കൊണ്ടുപോകാൻ വൈകും.'' ജീമൂതൻ കടന്നുപോകുമ്പോൾ അവർ ഒരു പെട വെച്ചുകൊടുത്തു.

ജീമൂതൻ ദിവസേന ആടുകളേയുംകൊണ്ടു് കുന്നിൻ മുകളിലേക്കു പോകും. മഠം കടന്നു പോകുമ്പോൾ സന്യാസിമാരുമായി സംസാരിക്കണമെന്നു് അവന്നു് കലശായ മോഹം തോന്നും. ഒരിക്കലും സന്ദർഭം കിട്ടുകയില്ല.



ഒരു ദിവസം അവൻ ആടുകളേയുംകൊണ്ടു് പോകാമ്പാം പതിവിലേറെ വൈകിയിരുന്നു. കാരണം സുഖമില്ലാതെ കിടക്കുന്ന അമ്മാമനെ ശുശ്രൂഷിക്കുകയായിരുന്നു. അവൻ കട്ടിലിൽനിന്നു് ഇറങ്ങിയ ഉടനെ, ഭിക്ഷാപാത്രവുമായി നടന്നുവരുന്ന ഒരു യുവസന്യാസിയെ കണ്ടു. അദ്ദേഹം ഒന്നും ചോദിക്കുന്നില്ല ആരെങ്കിലും വല്ലതും കൊടുത്താൽ നന്ദി പറയും.

ആനന്ദസന്യാസിയായിരുന്നു അതു് ത്രിരശ്മിയിലുള്ള (നാസിക്) മലമുകളിലെ മഠത്തിൽനിന്നു് കാർലയിൽ പഠിപ്പു പൂർത്തിയാക്കാൻ ആയിടെ വന്നതാണു് അദ്ദേഹം.

യുവസന്യാസി നിശ്ശബ്ദമായി ഭിക്ഷാപാത്രം നീട്ടിക്കാട്ടി നടക്കും; ഗ്രാമീണർ ഉള്ളതിലൊരു പങ്കു് അതിലിട്ടു കൊടുക്കയും ചെയ്യും. ചില വീട്ടമ്മമാർ ഒരു പിടി അരി; മററു ചിലർ ഇലയിൽ പൊതിഞ്ഞ തൈരു്. ജീമൂതന്റെ കയ്യിൽ അന്നത്തേയ്ക്കാകെ ഒരു പരുക്കൻ ബജറ റൊട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാലും അവനു് എന്തെങ്കിലും കൊടുക്കാതിരിക്കാൻ വയ്യ. അവൻ പാതി

റൊട്ടി ഭിക്ഷാപാത്രത്തിലിട്ടുകൊടുത്തു. സന്യാസി പുഞ്ചിരിച്ചുകൊണ്ടു് നന്ദി പറഞ്ഞു.

ജീമൂതൻ ദിവസേന തന്റെ ഭക്ഷണം സന്യാസിമാരുമായി പങ്കുവെക്കാൻ നിശ്ചയിച്ചു അവൻ പറഞ്ഞു, ''സന്യാസിമാരുടെ ഭിക്ഷാപാത്രത്തിലേക്കു് ദിവസേന എന്തെങ്കിലും കൊടുക്കുന്നതു് എനിക്കു് വലിയ സന്തോഷമാണു്. പക്ഷെ ഞാൻ പുലച്ചെ പോരുകമല്ലോ. ആ സ്ഥലത്തിന്നരികിൽ ഒരു പാത്രം വെച്ചാൽ, ഞാൻ പോകുന്ന വഴിക്കു് ഭക്ഷണം അതിലിട്ടു കൊള്ളാം.''

ജീമൂതന്റെ തുച്ഛമായ ഭക്ഷണത്തിൽനിന്നു് പങ്കുവെച്ചെടുക്കുന്നതു് ആനന്ദസന്യാസിക്കു് ഒട്ടും ഇഷ്ടമല്ല. കുട്ടിയെ നിരാശപ്പെടുത്താനും വയ്യ. അദ്ദേഹം പറഞ്ഞു, ''നമുക്കു് മധുസൂദനസ്വാമിയോടു ചോദിക്കാം.''

പിന്നീടു് അദ്ദേഹം വൃദ്ധസന്യാസിയോടു് ചോദിച്ചു. അദ്ദേഹം പറഞ്ഞു, ''നമുക്കൊരു വഴി കണ്ടു പിടിക്കാം. ദാനംചെയ്യാൻ അവനുള്ള ആഗ്രഹം നിരുത്സാഹപ്പെടുത്തരുതു്.''

ഏതാനും ദിവസം കഴിഞ്ഞു് മലമുകളിലേക്കു് പോകുമ്പോൾ രണ്ടു സന്യാസിമാർ തന്നെ കാത്തു നിൽക്കുന്നതു് അവൻ കണ്ടു, 'സമുദായത്തെ സഹായിക്കാൻ ആഗ്രഹിക്കുന്ന നിന്നോടു് ഞങ്ങൾക്കു് വളരെ നന്ദിയുണ്ടു്.'' വൃദ്ധസന്യാസി ഗൗരവത്തിൽ പറഞ്ഞു: ''ഏഴു ദിവസം കൂടുമ്പോൾ ഒരു പാത്രം ഇവിടെയുണ്ടാകും. അപ്പോഴാണു് ഞങ്ങൾക്കു് സന്ദർശകന്മാരുണ്ടാവുക. കൂടുതൽ ഭക്ഷണം വേ





ണിവരും. നിന്റെ ഭക്ഷണം എങ്ങിനെ പങ്കുവെയ്ക്കാമെന്ന് ഞാൻ കാണിച്ചുതരാം. ആദ്യം രണ്ടായി മുറിക്കുക. അതിലൊന്നെടുത്ത് മൂന്നാക്കുക, ഇതാ, ഇങ്ങിനെ, ആ മൂന്നിലൊന്ന് പാത്രത്തിലിടുക ''

''പക്ഷെ അത് വളരെ ചെറിയൊരു പങ്കാണല്ലോ'' ജീമൂതൻ പറഞ്ഞു.

''സ്നേഹപൂർവ്വം നല്കുന്ന ചെറിയ സംഭാവനകളാണ് ബുദ്ധഭഗവാനു കൂടുതൽ ഇഷ്ടം. ചെറിയ സംഭാവനകൾ പലതും കൂടിയിട്ടാണ് വലിയ സംഭാവനകളാകുന്നത്. അതാ, ആ വലിയ കല്ലുവീട് നോക്കൂ. പണക്കാരും പാവങ്ങളുമായ അനവധി ദാതാക്കൾ പലപ്പോഴായി നൽകിയ സംഭാവനകളാണത്. അങ്ങിനെയാണ് മഹാനായ ബുദ്ധഭഗവാന്റെ ഈ മനോഹരമായ ആരാധനാലയം പണിതീർത്തത്.''

''ഇനി കുട്ടി പൊയ്ക്കൊള്ളൂ,'' വൃദ്ധസന്യാസി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു. ''ആനന്ദസന്യാസി ഒരു ദിവസം ബുദ്ധഭഗവാനെപ്പററിയും മനുഷ്യസമുദായത്തിനുള്ള അദ്ദേഹത്തിന്റെ സന്ദേശത്തെപ്പററിയും നിനക്ക് പറഞ്ഞുതരും.''

## മനോഹരമായ കല്ല് വീട്

പിന്നീട് കുറെ ദിവസത്തേക്ക് സന്യാസിമാർ ജീമൂതനെ കണ്ടില്ല. മൂത്തയാളുടെ ഭാര്യ, ജീമൂതന്ന് കലശലായ പനിയാണെന്ന് ആനന്ദസന്യാസിയോട് പറഞ്ഞു. അദ്ദേഹം ചില പച്ചിലകളും മററു മരുന്നുകളും കൊണ്ടുപോയി കൊടുത്തു. ഒരാഴ്ചക്കുള്ളിൽ ജീമൂതന്ന് സുഖമായി.

ഈ രോഗം വന്നതോടെ ജീമൂതനും ആനന്ദസന്യാസിയുമായുള്ള സൗഹാർദ്ദം ശക്തിപ്പെട്ടു. ഇപ്പോൾ ജീമൂതൻ അദ്ദേഹത്തിനോട് തുടരെത്തുടരെ ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങി.

ചൈത്യഗുഹയുടെ പ്രവേശനദ്വാരത്തിൽ, മുകളിൽ നാലു വലിയ ജന്തുക്കളുള്ള ഒരു ഉയർന്ന സ്തംഭമുണ്ട്. 'ഇത് എന്തു ജന്തുക്കളാണ്?' അവൻ ആനന്ദനോട് ചോദിച്ചു

'ഇത് സിംഹങ്ങളാണ് വടക്കൻ ഭാഗങ്ങളിലാണ് ഇവയുള്ളത്' ആനന്ദൻ പറഞ്ഞു. 'ഉയർന്ന സ്തംഭങ്ങളുടെ തലയ്ക്കൽ ഇവയുടെ രൂപം ചിലപ്പോൾ കൊത്തിവെയ്ക്കും. സ്തംഭത്തിന്മേലുള്ള ലിഖിതം ഇതാണ്: 'ഈ മഹത്തായ സ്തംഭം ഒരു മഹാരഥിയായ ഗോതിയുടെ മകൻ അഗ്നിമിത്തനാകൻ സംഭാവന ചെയ്തതാണ്!'

'അദ്ദേഹം ഇവിടെ താമസിച്ച് പണിയിച്ചതാണോ?' ജീമൂതൻ ചോദിച്ചു.

'അല്ല' ആനന്ദൻ ചിരിച്ചുകൊണ്ട് പറഞ്ഞു. 'ഗുഹകൾ പണിയിച്ചത് ജനങ്ങളുടെ സംഭാവനകൾകൊണ്ടാണ് രാജാക്കന്മാരും പ്രഭുക്കന്മാരും കച്ചവടക്കാരും ശില്പികളും, കുടനെയ്ത്തുകാരും കൃഷിക്കാരും എല്ലാം സഹായിച്ചിട്ടുണ്ട്. നമ്മുടെ വിദഗ്ധന്മാരായ കൽപ്പണിക്കാരാണ് ജോലി ചെയ്തത്.'

'ഇതെനിക്ക് ചെയ്യാൻ പററുമോ?' ജീമൂതൻ മടിച്ചുകൊണ്ട് ചോദിച്ചു.

പലതരം ജോലികൾ ചെയ്യുന്ന തൊഴിലാളികളുടെ സംഘടനകളുണ്ട്' ആനന്ദൻ വിശദീകരിച്ചു. 'ആ സംഘടനയിൽ ചേരണമെങ്കിൽ തൊഴിലാളി നല്ല വൈദഗ്ധ്യം നേടിയിരിക്കണം.'

സ്തംഭത്തിന്റെ പിറകുവശത്ത് ഒരു പുരുഷന്റെയും സ്ത്രീയുടെയും രൂപം കൊത്തിവെച്ചിട്ടുണ്ടായിരുന്നു. ആനന്ദൻ പറഞ്ഞു: 'ദേവപാലനും അദ്ദേഹത്തിന്റെ ഭാര്യ ക്ഷമയുമാണ് അത്. അവർ കർജക്കിലാണ് താമസിക്കുന്നത്. അവർ മഠത്തിന് അനവധി

ഭൂമി ദാനം ചെയ്തിട്ടുണ്ട്. അവരുടെ ഓർമ്മക്കാണ് ഈ ശ്രൂപങ്ങൾ കൊത്തിവെച്ചിരിക്കുന്നത്.

'ഈ ഭൂമിയിൽനിന്ന് മഠത്തിനു അത്യാവശ്യമായ ധാന്യങ്ങൾ കിട്ടുന്നു. സന്യാസികൾക്ക് മഞ്ഞ ഉടുപ്പും ലളിതമായ ഭക്ഷണവും മാത്രമേ വേണ്ടു. ദയാലുക്കളായ ദാതാക്കൾ ഞങ്ങളുടെ ആവശ്യങ്ങൾ നിർവ്വഹിക്കുന്നു. അങ്ങിനെ ഞങ്ങൾക്ക് മുഴുവൻ സമയവും ധർമ്മം പഠിക്കാനും പഠിപ്പിക്കാനുമായി ഉപയോഗിക്കാം. ചിലപ്പോൾ ഭൂമിയിലെ വിളവ് വിററിട്ട് മഠത്തിലെ വിളക്കുകൾക്ക് വേണ്ട എണ്ണ വാങ്ങാൻ കഴിയും.

'അകത്തു വന്നു നോക്കൂ ഇടത്തുനിന്ന് അഞ്ചാമത്തെ സ്തംഭം. ഇത് പറയുന്നു: ധേനുകകടത്തിലെ ധമ്മയവനൻ സംഭാവന ചെയ്തതാണ് ഈ സ്തംഭം' മൂന്നാമത്തെ സ്തംഭവും അതുപോലെ മററുള്ളവയും വിദൂരദേശങ്ങളിൽനിന്നു വന്ന യവനരുടെ സമ്മാനങ്ങളാണ്.'

വൃദ്ധസന്യാസി മധുസൂദനൻ പറഞ്ഞു, 'ആ മനോഹരമായ ബോധിവൃക്ഷക്കൊമ്പും ബുദ്ധൻ ഇരുന്ന് ധ്യാനിച്ച് ജ്ഞാനം നേടിയ ബോധിവൃക്ഷത്തിന്റെ സ്മരണക്കുള്ളതാണ്. അതിന്റെ താഴെക്കൂടി ഗുഹയിലേക്ക് പ്രവേശിക്കുന്നവരെല്ലാം സത്യവും ജ്ഞാനവും തേടേണ്ടതാണ്. അകത്തേക്ക് കടക്കാൻ സമയമില്ലെങ്കിൽ ബോധിവൃക്ഷക്കൊമ്പിന്റെ ചുവട്ടിൽനിന്ന് ഇങ്ങിനെ ചൊല്ലുക: 'ഓം മണിപദ്മേ ഓം: (ബുദ്ധൻ പദ്മാസനത്തിൽ ഇരിക്കുന്നു.) അപ്പോൾ ബുദ്ധന്റെ ശാന്തി നിങ്ങളുടെകൂടെ ഉണ്ടാകും. വേദന ഇല്ലാതാകും. ഇല്ലെങ്കിൽ കൂടുതൽ സഹനശക്തി ഉണ്ടാകും.'

''യുദ്ധത്തിൽ ജയിച്ച്, അതിന്റെ വേദനകൾ കണ്ട്, നേടിയ സാമ്രാജ്യം മുഴുവൻ ത്യജിച്ച മഹാനായ അശോകചക്രവത്തിയുടെ കഥകൾ ആനന്ദസന്യാസി ജീമൂതന്ന് പറഞ്ഞുകൊടുത്തു. അശോകൻ ബുദ്ധഭഗവാന്റെ സന്ദേശം വിദൂരരാജ്യങ്ങളിലെല്ലാം പ്രചരിപ്പിച്ചു; അങ്ങിനെ ബുദ്ധന്റെ സന്ദേശം മധ്യഭാരതത്തിൽ എത്തിച്ചേർന്നു.

മധ്യഭാരതത്തിലെ മലകൾക്കിടയിലുള്ള മററു ഗുഹാമഠങ്ങളുടെയും, കാർലക്കടുത്തുതന്നെയുള്ള ഭാജമഠത്തിന്റെയും നാസിക്കിലെ ആശ്രമസ്ഥാപനത്തിന്റെയും കഥകൾ ആനന്ദൻ ജീമൂതന്ന് പറഞ്ഞുകൊടുത്തു.

പല തരത്തിലുള്ള വിശ്വാസങ്ങൾ വെച്ചുപുലത്തിയിരുന്ന നാട്ടിലെ എല്ലാം ഭരണാധികാരികളും മഞ്ഞയുടുപ്പിട്ട സന്യാസിമാരെ



മാനിക്കുകയും സഹായിക്കുകയും ചെയ്യത്തക്കവിധത്തിൽ അത്ര ശക്തിയുള്ളതായിരുന്നു ബുദ്ധഭഗവാന്റെ സ്വാധീനശക്തി എന്ന് അദ്ദേഹം ജീമൂതനോട് പറഞ്ഞു. ശകസത്രപനായ നാഹപണന്റെ പുത്രീകാന്തനായ ഉഷവദത്തൻ എന്ന വിദേശീയ രാജാവ് ബ്രാഹ്മ

ണർക്കും ബൗദ്ധന്മാർക്കും ഒരുപോലെ സമ്മാനങ്ങൾ നൽകി എന്നു നാസിക്കിലെയും കാർലയിലെയും ശിലാലിഖിതങ്ങൾ വ്യക്തമാക്കുന്നു. മററു പലതിന്റെയും കൂട്ടത്തിൽ അദ്ദേഹം ബ്രാഹ്മണർക്കു പശുക്കളെ നൽകിയിരുന്നു; നാസിക്കിലെ ബൗദ്ധഗുഹ നന്നാക്കി നടത്തുന്നതിനു 800 തൈകളുള്ള ഒരു തെങ്ങിൻതോപ്പും നൽകിയിരുന്നു. വിദേശികളായ ശകക്ഷത്രപരെ, അല്ലെങ്കിൽ വൈസ്രോയിമാരെ പിൻതുടർന്നുവന്ന ശതകർണി രാജാക്കന്മാർ മുൻഭരണാധികാരികൾ നൽകിയ സംഭാവനകളെ ഉറപ്പിക്കുകയും അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തതെങ്ങിനെയെന്നു കാണിക്കുന്ന ലിഖിതങ്ങൾ കർലയിലും നാസിക്കിലുമുണ്ടായിരുന്നു. മുൻഭരണാധികാരികൾ സന്യാസിമാർക്കു കരജകഗ്രാമം സമ്മാനമായി നൽകിയതു ഗൗതമീപുത്രരാജാവു എങ്ങിനെ ഉറപ്പിച്ചു എന്നു കാണിക്കുന്ന ഒരു ലിഖിതം സ്തൂപങ്ങളുടെ ചുവട്ടിലെ അലംകൃതഭാഗത്തിന്റെ മുകളിലായി കാണാം.

പാവങ്ങളും സന്യാസിമാർക്കു സമ്മാനങ്ങൾ കൊടുക്കണമെന്നു മോഹിച്ചിരുന്നു. കമാനത്തിന്റെ താഴെയുള്ള കല്ലുവിരിച്ച ഭാഗം ആനന്ദൻ ചൂണ്ടിക്കാണിച്ചു. സന്യാസിനിയായ ആഷാഢമിത്ര സമ്മാനിച്ചതായിരുന്നു ഇതു. അവർ പാവപ്പെട്ട പല ദാതാക്കളിൽനിന്നും സംഭാവനകൾ പിരിച്ചിട്ടുണ്ടായിരിക്കണം.

ലിഖിതങ്ങളിൽ പ്രത്യക്ഷപ്പെട്ട ധനികനായ ഒരു വ്യാപാരിയായിരുന്നു ഭൂതപാലൻ. അദ്ദേഹം പ്രവേശനഭാഗത്തിന്റെ ഇരുവശത്തുമായി എഴുന്നുനിൽക്കുന്നമട്ടിൽ കൊത്തുവേല ചെയ്ത മനോഹരമായ രണ്ടു അഞ്ചുനിലസ്തൂപങ്ങൾ സമ്മാനിച്ചിട്ടുണ്ടായിരുന്നു. അകലെയുള്ള പടിഞ്ഞാറൻനാടുകളിൽനിന്നു കടൽ താണ്ടി വരുന്ന യവനവ്യാപാരികളെക്കുറിച്ചു അറിയാൻ ജീമൂതിന്നു വലിയ കൗതുകമായിരുന്നു. പണ്ടുകാലത്തു അവർ ഒരു യുവജേതാവായ സിക്കന്ദറിന്റെകൂടെ കരമാർഗ്ഗമാണു വന്നതെന്നും പിന്നീടു അവർ മടങ്ങിപ്പോയി എന്നും ആനന്ദൻ അവന്നു പറഞ്ഞുകൊടുത്തു. ഇപ്പോളവർ ശാന്തരായ വ്യാപാരികളായിട്ടാണു വരുന്നതു. ബുദ്ധന്റെ സന്ദേശത്തിൽ അവർക്കു വലിയ താൽപര്യമാണു.

മിക്ക ദാതാക്കന്മാരും, യവനരും മററുള്ളവരും — സുഗന്ധവ്യാപാരി സിംഹദത്തനും ആശാരി സമിന്നനും — ധേനുകാകതത്തിൽ നിന്നു വന്നവരാണെന്നു ജീമൂതൻ ശ്രദ്ധിച്ചു; അവൻ ആകെ പതിനാലു പേർ എണ്ണി. ബുദ്ധഭഗവാനെയും അദ്ദേഹത്തിന്റെ സന്യാസിമാരേയും എത്രയെത്ര ആളുകൾ സ്നേഹിച്ചു എന്നു ആലോചിക്കുന്നതു അവന്നു രസകരമായിത്തോന്നി.

## പുള്ളിപ്പുലിയും ആടും

ഒരു ദിവസം സന്ധ്യയ്ക്കു് ജീമൂതൻ ആട്ടിൻപററം ആട്ടിത്തെളിച്ചു നോക്കിയപ്പോൾ ഒരാടിനെ കാണാനില്ല ഒരു കറുത്ത പെണ്ണാടു് അതിനെ കിട്ടിയില്ലെങ്കിൽ അമ്മാമൻ തനിയ്ക്കു് ഒരിക്കലും മാപ്പു തരില്ല.

നേരം ഇരുട്ടിത്തുടങ്ങിയിരുന്നു. അതുകൊണ്ടു് ആട്ടിൻപററത്തെ വീട്ടിലെത്തിച്ചതിനു ശേഷം കാണാതായതിനെ തിരഞ്ഞു പുറപ്പെടാം എന്നു് ജീമൂതൻ നിശ്ചയിച്ചു.

വഴിക്കു് അവൻ ഒരു വൃദ്ധസന്യാസിയെ കണ്ടെത്തി. അദ്ദേഹം പറഞ്ഞു, ''വേഗം വീട്ടിലേക്കു്. ഒരു പുള്ളിപ്പുലി ഇറങ്ങിയിട്ടുണ്ടത്രെ.''

ജീമൂതൻ സങ്കടത്തോടുകൂടി വിചാരിച്ചു, ''പുലി ഉണ്ടെങ്കിലും ശരി, ഇല്ലെങ്കിലും ശരി. എനിക്കു പോയേ പററൂ.'' എല്ലാവരും നല്ല ഉറക്കമായപ്പോൾ അവൻ മലയിലേക്കു് പുറപ്പെട്ടു.



മലമുകളിലേക്ക് കയറുമ്പോൾ അവൻ മെല്ലെ കരഞ്ഞു. വല്ലാത്ത ക്ഷീണവും പേടിയും. പെട്ടെന്നാണ് മധുസൂദനസന്യാസിയുടെ ഉപദേശം അവൻ ഓർത്തത് — ആപത്തു വരുമ്പോൾ ഈ വാക്കുകൾ ഉരുവിടുക: ''ബുദ്ധൻ പദ്മാസനത്തിലിരിക്കുന്നു.'' ഇപ്പോൾ അവന്റെ പേടിയെല്ലാം മാറി.

അവൻ വീണ്ടും ആയാസപ്പെട്ടുകൊണ്ട് കയറി. ഒടുക്കം അവൻ അവ്യക്തമായ മേ മേ ശബ്ദം കേട്ടു. അതാ, ആട് പാറമുകളിൽ നിൽക്കുന്നു.

ആട് ആർത്തനാദത്തോടെ കരയാൻ തുടങ്ങി. പെട്ടെന്ന് ആർത്തനാദം പോയി പേടിച്ച നിലവിളിയായി. ജീമൂതൻ തിരിഞ്ഞുനോക്കി. രണ്ടു പച്ചക്കണ്ണുകൾ ഇരുട്ടിൽ തിളങ്ങുന്നു. ഒരു കറുത്ത രൂപം തറപറ്റി പമ്മിപ്പതുങ്ങി അടുക്കുന്നു. പുള്ളിപ്പുലി!



ജീമൂതൻ പെട്ടെന്നു് കയ്യിലുണ്ടായിരുന്ന കുററൻവടി ചുഴററി വീശി. പുലിയെ പേടിപ്പിക്കാൻ ഉറക്കെ വിളിച്ചുലറി.

പിന്നെ എന്തു സംഭവിച്ചു എന്നു് ജീമൂതന്നു് നല്ല നിശ്ചയമില്ല. പുലി ആടിൻെറ നേരെ ചാടിയിരിക്കണം. ദൂരം കണക്കാക്കിയതു് തെററി താഴെ പാറമേൽചെന്നു് വീണിരിക്കണം. പേടിച്ചരണ്ട ആടു് പാറപ്പുറത്തുനിന്നു് വീണു. അബദ്ധത്തിൽ, ചാടുന്ന പുലി ദേഹത്തു തട്ടി ജീമൂതനും കൂടെ മറിഞ്ഞുവീണു. അവൻെറ മുഖത്തിൻെറ തന്നെ അടുത്താണു് പുലിയുടെ വായ.

പുലിയുടെ ചൂടുള്ള ശ്വാസം തൻെറ മുഖത്തു തട്ടുന്നതു് ജീമൂതൻ അറിഞ്ഞു. അവൻ മന്ത്രം ജപിച്ചു, ''ഓം മണിപദ്മേ ഓം''. ബുദ്ധൻ പദ്മാസനത്തിലിരിക്കുന്നു. പെട്ടെന്നു് പുലിയുടെ ഉടൽ ഒന്നു പുളഞ്ഞു. ഉടനെ വെറുങ്ങലിക്കുകയും ചെയ്തു. അതു് ചത്തു



പോയി. പാറപ്പുറത്തു് മുട്ടി മുതുകു് ഒടിഞ്ഞുപോയിരുന്നു. ആ രാത്രിയിലെ സാഹസംകൊണ്ടു് തളർന്ന ജീമൂതൻ ആടിനെ ചേർത്തു പിടിച്ചുകൊണ്ടു് പുലിയുടെ ദേഹത്തു് ചാരി ഉറങ്ങി

ആകാശത്തിന്റെ കറുപ്പു് മാറി ചാരനിറം വന്നു. ഒരു പക്ഷി ഉറക്കം തൂങ്ങിക്കൊണ്ടു് ചിലച്ചു. ജീമൂതൻ ഉണർന്നു.

അവൻ ആടിനേയും ചുമലിലേററിക്കൊണ്ടു് ആയാസപ്പെട്ടു് വീട്ടിലേക്കു് നടന്നു. ആടിന്റെ ഒരു കാൽ ഒടിഞ്ഞിരുന്നു. ഗ്രാമത്തിന്റെ അതിർത്തിയിലെത്തിയപ്പോൾ അമ്മാമനും കുറെ ഗ്രാമീണരുംകൂടി തന്നെ തിരഞ്ഞുവരുന്നതു് അവൻ കണ്ടു. ആളുകൾ കുട്ടിയുടെ ചുമലിൽനിന്നു് ആടിനെ പൊക്കിയെടുത്തു "എന്റെ ഏററവും നല്ല ആടിന്റെ കാലൊടിഞ്ഞു!" കൽഹൻ അലറിക്കൊണ്ടു് ഉയർത്തിയ വടിയുമായി ജീമൂതന്റെ നേരെ ചെന്നു.

ഗ്രാമത്തിലെ ഒരു വൃദ്ധൻ അയാളെ തടഞ്ഞു. "നീ ഈ കുട്ടിയെ വേണ്ടതിലേറെ ദ്രോഹിച്ചുകഴിഞ്ഞു. ഇനി ഇവനെ സന്യാസിമാർ നോക്കിക്കൊള്ളും."

തളർന്നു് അവശനായ കുട്ടിയെ അവർ മധുസൂദനസന്യാസിയുടെ അടുത്തേക്കു് കൊണ്ടുപോയി. "എനിക്കു് നല്ല ശക്തി കിട്ടി" ജീമൂതൻ മന്ത്രിച്ചു. "കാരണം എന്റെ ചുണ്ടിൽ ബുദ്ധന്റെ നാമമുണ്ടായിരുന്നു. പുലിയുടെ പല്ലുകൾ എന്റെമേൽ അമരാൻ തുടങ്ങുകയായിരുന്നു, പെട്ടെന്നു് അതു് ചത്തുവീണു. എനിക്കു് ബുദ്ധന്റെ അനുഗ്രഹമുണ്ടു്."

വൃദ്ധസന്യാസി അവന്റെ നേരെ പുഞ്ചിരി പൊഴിച്ചു. "ബുദ്ധന്റെ ജ്ഞാനത്തെപ്പററി ഇനിയും നിനക്കു് പലതും പഠിക്കാനുണ്ടു്. നീ അതു് പഠിക്കാൻ അർഹനാണു്" അദ്ദേഹം പറഞ്ഞു.

അന്നുമുതൽ ജീമൂതന്റെ ജീവിതത്തിൽ ആകെയൊരു മാററം വന്നു. ഇപ്പോൾ അവൻ സന്യാസിമാർക്കുവേണ്ടി പ്രവർത്തിക്കുന്നു. ബുദ്ധന്റെ ജ്ഞാനം പഠിക്കുകയും ചെയ്യുന്നു.

# മധുരയിലെ തൊഴിൽ ശാലകളിൽ

## സഞ്ചാരിയുടെ തിരിച്ചുവരവ്

എ. ഡി. രണ്ടാം നൂററാണ്ടിൻെറ മധ്യഘട്ടം. കുഷാൻ സാമ്രാജ്യത്തിൻെറ ഭരണകാലം. മധുരാനഗരത്തിൽ നല്ല തെളിവുള്ള ഒരു ദിവസം ഇടുങ്ങിയ തെരുവുകളും തിരക്കുപിടിച്ച കൊച്ചുവീടുകളും ഉള്ള ശില്പിത്തെരുവ് കർമ്മനിരതമായിരുന്നു. മധുരാനഗരത്തിന്ന് അനവധി നൂററാണ്ട് പഴക്കമുണ്ട്. കുഷാൻ ഭരണത്തിൻകീഴിൽ ഐശ്വര്യസമൃദ്ധമായിരുന്നു ആ നഗരം.

ഒരു ചെറിയ കടിൽ-തൊഴിൽശാലയുടെ വാതിൽക്കൽ കേതകി അന്തിമയങ്ങുന്നതു് നോക്കിനിന്നു. അവളുടെ പിന്നിൽ തൊഴിൽ ശാലയും ഇരിപ്പുമുറിയും കിടപ്പറയുമായ ഒരു മുറിയിൽ അവളുടെ വയസ്സനായ ശ്വശ്രുരൻ മധുരയിലെ പ്രസിദ്ധമായ ചെമ്മണൽക്കല്ലിൻെറ ഒരു കഷണം തിരുപ്പിടിക്കുകയായിരുന്നു. അവളുടെ ഭർത്താവ് ജോലിസ്ഥലത്തുനിന്ന് വരാറായി. അയാൾ അവിടെ മററു കൊത്തുപണിക്കാരോടൊപ്പം ചുമപ്പും ഇളം ചുമപ്പും പുള്ളിക്കുത്തുകളുള്ളതുമായ മണൽക്കല്ലുകളിൽ പ്രതിമാശിൽപങ്ങളും മററു പല ശിൽപവിദ്യകളും കൊത്തിയുണ്ടാക്കുകയാണു്.

ഒടുക്കം അവളുടെ ഭർത്താവ് തിരിച്ചെത്തി. ''ഇനിയും ആ കൊള്ളരുതാത്തവനെ കാത്തിരിക്കുകയാണോ! നാളെ അവൻെറ തിരിച്ചുവരവിന്നുവേണ്ടി പ്രാത്ഥിക്കാൻ നീ അമ്പലത്തിലേക്കു പോകം!'' അയാൾ ശുണ്ഠിയെടുത്തുകൊണ്ടു പറഞ്ഞു.

''അവൻെറ ക്ഷേമത്തിന്നും തിരിച്ചുവരവിന്നും വേണ്ടി ഞാൻ പ്രാത്ഥിക്കും,'' അവൾ പറഞ്ഞു, ''നിങ്ങൾക്കും നിങ്ങളുടെ അച്ഛന്നും നിങ്ങളുടെ മററു മക്കൾക്കും വേണ്ടി പ്രാർത്ഥിക്കുന്നതുപോലെ തന്നെ.''

''മററുള്ളവർ നല്ല കുട്ടികളാണു്. അവർ കല്ലുവെട്ടാംകുഴികളിലും കൊത്തന്മാരുടെ കൂടെയും ജോലിചെയ്യുന്നു.''

അവൾ ചോറും തൈരും പച്ചക്കറികളും ചെറിയ ചെറിയ മൺപാത്രങ്ങളിലും തളികകളിലും നിരത്തി മുമ്പിൽ വെച്ചുകൊടുത്തപ്പോൾ വൃദ്ധൻ തലയാട്ടി. ''അതെ, അവരെല്ലാം നല്ല കുട്ടികളാണു്. പക്ഷെ മാർച്ചിയുടെ കഥ ഒന്നു പ്രത്യേകമാണു്. ഒൻപതുവയസ്സുള്ളപ്പോൾ അവൻ എത്ര ഭംഗിയായിട്ടാണു് ഒരു കരടിൻെറ എല്ല് കൊത്തിയെടുത്തതു്—എനിക്കു് നല്ല ഓർമ്മയുണ്ടു്. അവൻ

എന്നോട്ട് ഓരോന്ന് ചോദിക്കുമ്പോഴും എന്തു തിളക്കമായിരുന്നു ആ കണ്ണുകളിൽ!''

''തിളക്കമുള്ള കണ്ണുകൾ അവനെ എവിടെ എത്തിച്ചു എന്നു നോക്കണേ. മലക്കാരന്റെ മകളുമായിട്ട് അവൻ കുറെ കൂടുതൽ സംസാരിച്ചു. എന്നിട്ട് ഞാനവനെ അടിച്ചപ്പോഴോ, അവൻ ഒരു ശാകനായ കുതിരക്കച്ചവടക്കാരന്റെ കൂടെ ഓടിപ്പോയി. പന്ത്രണ്ടു കൊല്ലമായി അവൻ പോയിട്ട്. അവനിപ്പോൾ എവിടെയാണെന്ന് ആർക്കറിയാം,'' അയാൾ തിരിച്ചടിച്ചു.

ഇരുട്ടായി. അവരുടെ താമസസ്ഥലം ഇരുണ്ട് നിശ്ശബ്ദമായി. അവിടെ ആളുകൾക്ക് വിളക്കെണ്ണ കിട്ടാൻ വിഷമമാണ്.

അടുത്ത ദിവസം കേതകി അയൽപക്കക്കാരന്റെ മകളായ മെലിഞ്ഞ ഒരു പെറുപ്പക്കാരിയുമൊത്ത് വഴിക്കുള്ള ഒരു ക്ഷേത്രത്തിലേക്ക് പോയി. മകൻ തിരിച്ചുവരുമ്പോൾ അവനുവേണ്ടി കേതകി തിരഞ്ഞെടുത്ത പെണ്ണാണത്.

ഇതിനിടക്ക് ഒരു വ്യാപാരിസംഘം മഥുരയെ സമീപിക്കുന്നുണ്ടായിരുന്നു. യാത്രക്കാരിലൊരാൾ ക്ഷമകേടോടെ മററുള്ളവരേക്കാൾ മുമ്പെ നിന്നു. മഥുരയിലെപ്പോലെ അത്ര വലിയ വേപ്പുമരങ്ങളോ കടമ്പുമരങ്ങളോ അത്രയേറെ പച്ചത്തത്തകളോ മററൊരിടത്തുമില്ല.

പെട്ടെന്ന് അവൻ അമ്മയെകണ്ടു. തന്റെ ഓർമ്മയിലുള്ളതു പോലെ ഇപ്പോഴും അതേ നീണ്ടുനിവർന്ന രൂപം. അതേസമയം കേതകിയും തിരിഞ്ഞുനോക്കി; അവനെ കണ്ടു. ''അമ്മക്ക് എന്നെ മനസ്സിലായി?'' അവൻ ചോദിച്ചു.

''പിന്നെ നീ എന്തുവിചാരിച്ചു?'' അവർ പറഞ്ഞു. ''ഇനി വേഗം വീട്ടിലേക്ക് പോകാം.'

''അച്ഛൻ എന്നെ ആട്ടി ഓടിച്ചാലോ?'' അവൻ ചോദിച്ചു.

''നിന്റെ അച്ഛന് മൻശുണ്ഠി കലശലാണ്; പക്ഷെ നീ തിരിച്ചുവരാൻ കൊതിക്കുകയാണ് അദ്ദേഹമെന്ന് എനിക്കറിയാം,'' അവർ പറഞ്ഞു. എന്നിട്ട് കൂട്ടുകാരിയുടെ നേരെ തിരിഞ്ഞു, ''മോളെ, വീട്ടിലേക്ക് പോക, എനിക്ക് നിന്നെ ആവശ്യപ്പെടാൻ സാധിക്കുന്നതുവരെ.''

കടിലുകളുടെ നടുക്ക് മുററത്തുള്ള കിണററിൻകരയിൽ അമ്മയും മകനും വർത്തമാനം പറഞ്ഞുകൊണ്ട് കാലും മുഖവും കഴുകി.

കേതകി മകനേയുംകൊണ്ട് വന്നെത്തിയപ്പോൾ അച്ഛന്റെ മുഖം ഒരുനിമിഷനേരം വെട്ടിത്തിളങ്ങി. ''അപ്പോൾ നീ തിരിച്ചുവന്നു'', അയാൾ പരുക്കൻ സ്വരത്തിൽ പറഞ്ഞു.

കേതകി പെട്ടെന്നു തന്നെ അത്താഴം വിളമ്പി. അവർ മിണ്ടാതിരുന്നു് ഭക്ഷിച്ചു.

ഭക്ഷണം കഴിഞ്ഞ ഉടനെ അച്ഛൻ പരുഷസ്വരത്തിൽ ചോദിച്ചു, ''ഇനി നീ എന്തു ചെയ്യാനുദ്ദേശിക്കുന്നു?''

''വിദഗ്ധനായ ഒരു കൈത്തൊഴിൽക്കാരനു് എപ്പോഴും ജോലികിട്ടും, മഥുരയിലായാലും പുറത്തായാലും'', മാർച്ചി ശാന്തനായി മറുപടി പറഞ്ഞു

''നിന്റെ ശാക സ്നേഹിതരിൽനിന്നു് എന്തു തൊഴിലാണു് നീ പഠിച്ചതു്?'' അച്ഛൻ അന്വേഷിച്ചു. ''കതിരക്കച്ചവടക്കാർ എല്ലാപ്പോഴും കള്ളന്മാരും കള്ളംപറയുന്നവരുമാണു് ''

''രാജാക്കന്മാരും പ്രഭുക്കന്മാരും കതിരക്കാരെയും കാവൽക്കാരെയും ജോലിക്കു നിർത്തും. മഥുരയിലെ കൈവേലക്കാർ വലിയ പരന്ന മുഖവും നീണ്ടു് ഭാരമേറിയ വാളുകളും. തടി
ച്ച വടക്കൻവേ
ഷവും പൊ
ത്തിട്ട കതിര



ക്കാരുടെ ബൂട്ടുകളുമായി ശാക ഭടന്മാരുടെ രൂപങ്ങളും കൊത്തിവെക്കും. അച്ഛനറിയാമല്ലോ, ഇവിടെ നമുക്ക് ശാകരാജാക്കന്മാരുണ്ടായിരുന്നു. ഇപ്പോഴത്തെ കുഷാൻ രാജാക്കന്മാർ മിക്കവാറും ശാക രാജാക്കന്മാരെപ്പോലെ തന്നെ.

''രാജാക്കന്മാർ ഭാരിച്ച നികുതി ചുമത്തുകയും അവരുടെ പട്ടാളക്കാർ നമ്മെ കൊള്ളയടിക്കുകയും ചെയ്യാതിരിക്കുന്നേടത്തോളം കാലം ആരു ഭരിച്ചാലും എനിക്കൊന്നുമില്ല. പക്ഷെ മഥുരയിലെ കൊത്തുവേലക്കാരൻ കുതിരക്കച്ചവടക്കാരുമായി കൂട്ടുകൂടുന്നതെന്തിനാണ്?''

''ശകനായ കുതിരക്കച്ചവടക്കാരൻ യാത്രക്ക് നല്ലൊരു കൂട്ടുകാരനാണ്. പരിചാരകന്മാരും ചവിട്ടിത്തുള്ളുന്ന കുതിരകളുമായി പോകുമ്പോൾ അവനെ ആക്രമിക്കാൻ ആരും ധൈര്യപ്പെടില്ല. ഞാൻ കുതിരക്കച്ചവടക്കാരനുമായി പിരിഞ്ഞതിൽപ്പിന്നെ കച്ചവടക്കാരുടെ കൂടെയാണ് യാത്ര ചെയ്യുന്നത്. അവർ പരിചയസമ്പന്നനായ ഒരു നേതാവിന്റെ കൂടെ വലിയ സംഘങ്ങളായിട്ടാണ്



സഞ്ചരിക്കുക. മിക്കവാറും കാവലിന്നു് ആയുധധാരികളായ അനുയായികളെ നിയമിക്കുകയും ചെയ്യും. അവർ പല രാജ്യങ്ങളുടെയും അവിടത്തെ ഉൽപന്നങ്ങളുടെയും കഥകൾ പറയും. ചൂടും മിനുപ്പുമുള്ള ആട്ടരോമത്തുണി വടക്കുനിന്നു് വരുന്നു. ഒട്ടകസംഘങ്ങൾ മരുഭൂമിയും മലയും കടന്നു്, ദൂരെ പടിഞ്ഞാറുള്ളവർക്കു് ഇഷ്ടപ്പെട്ട മികച്ച തുണിയായ സിൻപട്ട സിന്നിൽനിന്നു് (ചൈന) കൊണ്ടുവരുന്നു. നമ്മുടെ പ്രഭുക്കൾക്കും ധനികരായ കച്ചവടക്കാർക്കും വേണ്ടി അവർ യവനർ താമസിക്കുന്ന നാട്ടിൽനിന്നു് വെൺമണികളും ചെമ്പവിഴമണികളും കൊണ്ടുവരുന്നു.''

മുത്തച്ഛൻ ഇടപെട്ടു, ''നീ സഞ്ചരിച്ച നാട്ടിലെങ്ങാനും നമ്മുടെ ഉൽപന്നങ്ങൾ കാണുകയുണ്ടായോ?''

''ധാരാളം.'' മാച്ചി പറഞ്ഞു. ''യവനർ കൊണ്ടുവരുന്നതിനേക്കാൾ വളരെയധികം കൊണ്ടുപോകുന്നു: തിളങ്ങുന്ന നിറമുള്ള പലതരം തുണികൾ, നേർത്തുമിനുത്ത പരുത്തിത്തുണികൾ, എഴുന്നുനിൽക്കുന്ന ഡിസൈനുകളോടുകൂടിയ വിലയേറിയ കനമുള്ള കസവുതരങ്ങൾ, മുത്തുകൾ, രത്നങ്ങൾ, ആഭരണങ്ങൾ, സുഗന്ധദ്രവ്യങ്ങൾ, ചായങ്ങൾ, മരുന്നുകൾ, കുരുമുളകു്, ഇലവർങ്ഗം, ആനക്കൊമ്പു്, ദന്തശില്പങ്ങൾ, കുഷാൻ രാജാക്കന്മാരുടെ വേനൽക്കാല തലസ്ഥാനമായ കപിശയിൽ (കാബൂളിനുവടക്കു്) മഥുരയിൽ കൊത്തിയുണ്ടാക്കിയ സങ്കീർണ്ണമായ കൊമ്പുപണിത്തരങ്ങൾ ഞാൻ കണ്ടിട്ടുണ്ടു്.

''ഇതിലെല്ലാമധികം ഞാൻ ചെന്നിടത്തെല്ലാം കണ്ടതു് മഥുരയിലെ കല്ലിന്മേലുള്ള ശില്പവേലകളാണു്. കാബൂൾ നദിമുതൽ നമ്മുടെ യമുനവരെ ശാന്തിയുണ്ടു്; ഈ സാമ്രാജ്യം വ്യാപാരത്തിന്റെയും കൈവേലകളുടെയും സമ്പത്തിന്റെയും സാമ്രാജ്യമായിരിക്കുന്നു. ഇനി എനിക്കു് യാത്രാസംഘത്തിന്റെ താവളത്തിലേക്കു് മടങ്ങണം. എനിക്കു് കൊത്തുപണി ചെയ്തുനോക്കാൻ ഇവിടെ വല്ല കഷണങ്ങളുമുണ്ടോ? കരങ്ങിന്റെ എല്ലോ പൊട്ടിയ കല്ലോ?''

''കരങ്ങിന്റെ എല്ലു് മോശമാണു്. ഇവിടെ കോട്ടമുള്ള ഒരു കല്ലിൻ കട്ടയുണ്ടു്. അതു് വെറുതെ പോയാലും ദോഷമില്ല,'' അച്ഛൻ പറഞ്ഞു.

ഇരുട്ടുപരന്നു. എന്നിട്ടും അമ്മയും മകനും വളരെ നേരം നക്ഷത്രങ്ങളുടെ താഴെ വെള്ളപ്പാത്രങ്ങളുടെ അരികെ നിന്നുകൊണ്ടു് സംസാരിച്ചു.

ഒരു സഞ്ചാരിയുടെ കഥകൾ

മകൻ യാത്രാസംഘത്തിൻെറ താവളത്തിൽനിന്നു് തിരിച്ചു വന്നതിനുശേഷം ഒരു ദിവസം സന്ധ്യക്കു് വൃദ്ധനായ മുത്തച്ഛൻ ഉൽക്കണ്ഠയോടെ പറഞ്ഞു, ''ഇനി നമുക്കു് നമ്മുടെ പേരക്കുട്ടിയുടെ യാത്രാകഥകറം കേറംക്കാനിരിക്കാം.''

മാർച്ചി തുടങ്ങി, ''ഇപ്പോറം റോഡുകളിൽ സമാധാനമുള്ള സ്ഥിതിക്കു്, കച്ചവടക്കാർ മാത്രമല്ല സന്യാസിമാരും, വിദ്യാർത്ഥികളും നാടുനീളെ സഞ്ചരിക്കുന്നു. വിദ്യാർത്ഥികറം നല്ല പഠിപ്പുള്ള വരാണു്. ഏഴുകൊല്ലം ഒരു സർവകലാശാലയിൽ പഠിച്ചതിനു ശേഷം അവർ പിന്നെയും ഒരേഴുകൊല്ലം പഠിക്കാൻ മറെറാരു സർവകലാശാലയിലേക്കു് പോകും. ശാകന്മാർ, പഹൽവികറം, കുഷാന്മാർ മുതലായ പുതിയ രാജാക്കന്മാർ ഒന്നിനു പിറകെ മറെറാന്നായി വന്ന മലകളുടെ അപ്പുറത്തുള്ള നാടുകറം ഞാൻ കണ്ടിട്ടുണ്ടു്.''

''എന്തിനാണവർ വരുന്നതു്?'' മുത്തച്ഛൻ ചോദിച്ചു.

''ആ മഞ്ഞുമലകളുടെ അപ്പുറത്തുള്ള ഭൂമി നമ്മുടെ മഹത്തായ പുഴകളുടെ സമതലങ്ങളെപ്പോലെയും താഴ്വരകളെപ്പോലെയും ഫലഭൂയിഷ്ഠവും സമ്പന്നവുമല്ല'' മാർച്ചി വിവരിച്ചു. ''ഉയരമേറിയ മലകറം, തണുത്തുറഞ്ഞ മരുഭൂമികറം, പരന്നുകിടക്കുന്ന, കാലിത്തീററക്കുമാത്രം പററിയ പുൽമൈതാനങ്ങറം ഇവ മാത്രമേ അവിടെയുള്ളു. ശീതകാലം ദുസ്സഹമാകുമ്പോഴും ശത്രുവർഗ്ഗങ്ങറം ആക്രമിക്കുമ്പോഴും ആ ഗിരിവർഗ്ഗക്കാർ വെളിയിലെങ്ങാനും ചുററിയലഞ്ഞുപോകുന്നു. ചില വർഗ്ഗങ്ങറം സമ്പന്നമായ നഗരങ്ങളും ഫലസമൃദ്ധമായ കൃഷിഭൂമിയും ഉള്ള നമ്മുടെ രാജ്യംപോലെയുള്ള സ്ഥലത്തേക്കു് വരും. സമതലത്തിലെ ജനങ്ങളേക്കാറം മിക്കവാറും കരുത്തുകൂടിയവരാണു് ഈ സഞ്ചാരികറം; അവർ നമ്മെ തോല്പിച്ചാലും സമതലങ്ങളിലെ ചിന്തകന്മാരുടെ ജ്ഞാനം അവർ മാനിക്കുന്നു. യവനരും, ശാകരും, പഹൽവികളും മററും അഞ്ചു നദികളുടെ നാട്ടിലേക്കു പിന്നീടു് തെക്കോട്ടും കിഴക്കോട്ടും യാത്ര ചെയ്തു. അതുപോലെ തന്നെ കുഷാന്മാരും. മഹാനായ കുഷാൻ ചക്രവർത്തി കനിഷ്കൻെറ ഏററവും നല്ല പ്രതിമ കൊത്തിയുണ്ടാക്കിയതു് മഥുരയിലാണു്. കിഴക്കു് സിന്നിൻെറ അതിർത്തിയിൽ നിന്നു് പടിഞ്ഞാറു് ഇറാൻെറ അതിർത്തിവരെ കുഷാന്മാർ ചുററിയലഞ്ഞു. പിന്നീടവർ തെക്കോട്ടു് നീങ്ങി, കാബൂറം നദിയിൽനിന്നു് സ്വാൽക് നദിയിലേക്കും പിന്നെ, ഉയരമേറിയ മലഞ്ചുരം കടന്നു്



അഞ്ചുനദികളുടെ നാട്ടിലേക്കും യമുനാതീരത്തുള്ള നമ്മുടെ ഹൃദയഭൂമിയിലേക്കും വന്നെത്തി. കൊത്തുപണിക്കാരന്റെ കൈകൾ ആ ചരിത്രം അവരുടെ പ്രതിമകളിലും നാണ്യങ്ങളിലും കൊത്തിവെച്ചിട്ടുണ്ട്. ഭരണാധികാരിക്ക് അലഞ്ഞുതിരിയുന്ന കുതിരക്കാരന്റെ കനത്ത ബൂട്ടുകളും ശാകന്മാരുടെ കൂർത്ത ഹെൽമെററുകളും ഉണ്ട്, പഹൽവികൾ (ഇറാൻകാർ) ധരിക്കുന്നതുപോലെയുള്ള തടിച്ച ഉടുപ്പും. പ്രതിമകളിലും നാണ്യങ്ങളിലും കൊത്തിവെച്ചിട്ടുള്ള ബിരുദങ്ങൾ അവരുടെ യാത്രാവിവരങ്ങൾ വ്യക്തമാക്കുന്നു. ചക്രവർത്തിക്ക് മഹാരാജാവ് എന്നാണ് ബിരുദം; രാജാധിരാജൻ (രാജാക്കന്മാരുടെ രാജാവ്) എന്നാണ് അദ്ദേഹത്തിനെ വിളിക്കുക. അത് പാർഥിയന്മാരും പഹൽവികളുമായ രാജാക്കന്മാർക്ക് ഉപയോഗിക്കുന്ന ഇറാനിയൻ ബിരുദമാണ്. അവസാനമായി, അദ്ദേഹത്തിനെ ദേവപുത്രൻ (സ്വർഗ്ഗത്തിന്റെ മകൻ) എന്നാണ് വിളിക്കുന്നത്. വിദൂരത്തുള്ള സീനിൽ ഉപയോഗിക്കുന്ന ബിരു



ഭമാണതു്. ഈ ബിരുദങ്ങളെല്ലാം സംസ്കൃതത്തിലുണ്ടു്. കാരണം ശാകന്മാരും കുഷാന്മാരും പഠിച്ചറിവുള്ള പണ്ഡിതന്മാരുടെ ഭാഷയായ സംസ്കൃതമാണ് ഉപയോഗിച്ചിരുന്നതു്.''

മുത്തച്ഛൻ പിറുപിറുത്തു, ''വേദങ്ങളുടെ വിശുദ്ധഭാഷ ബ്രാഹ്മണർക്കും പണ്ഡിതന്മാർക്കും മാത്രമേ അറിയാവു.''

മാർച്ചി തുടർന്നു, ''ഇപ്പോൾ രാജാവിന്റെ ഉദ്യോഗസ്ഥന്മാരും കവികളും ഉപയോഗിക്കുന്ന ഭാഷ ഇതാണ്. രാജകീയ വിളംബരങ്ങളും കൽപനകളും എല്ലാം സംസ്കൃതത്തിലാണു്. കനിഷ്ക ചക്രവർത്തി ബുദ്ധന്റെ മഹാനായ അനുയായിയാണ്. രണ്ടാം അശോകൻ എന്നാണു് അദ്ദേഹത്തെ വിളിക്കുന്നതു്. അദ്ദേഹം സന്യാസിമഠങ്ങൾ പണിയിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ രാജസഭയിൽ പണ്ഡിതന്മാരും കവികളുമുണ്ടു്. മഥുരയിലെ കൈത്തൊ

ശിൽക്കാർ മുൻപൊന്നുമില്ലാത്ത മാതിരി അവിടെ സമൃദ്ധിയായി കഴിയുന്ന രാജാക്കന്മാരുടെയും പ്രഭുക്കളുടെയും ധനികരായ വ്യാപാരികളുടെയും, അതുപോലെ ബുദ്ധൻെറയും ജൈനതീർത്ഥങ്കരന്മാരുടെയും പ്രതിമകൾ വേണ്ടത്ര നിർമ്മിക്കാൻ അവിടത്തെ തൊഴിൽശാലകൾക്കു് സാധിക്കുന്നില്ല. ബ്രാഹ്മണർക്കും ദേവന്മാരുടെ പ്രതിമകൾ ആവശ്യമുണ്ടു് ''

''നിർവാണം പ്രാപിച്ച മഹാനായ ഗുരുവിനെ ഭൂമിയിലേയ്ക്കു വലിച്ചിഴക്കാനും അദ്ദേഹത്തിൻെറ പ്രതിമ നിർമ്മിക്കാനും സാധിക്കുകയില്ല എന്നാണല്ലോ നമ്മളോടു് എപ്പോഴും പറഞ്ഞിട്ടുള്ളതു്. ബുദ്ധൻെറ ജീവിതത്തിലെ സംഭവങ്ങളുടെ പാവനമായ പ്രതീകങ്ങൾ മാത്രമേ ഉപയോഗിക്കാൻ പററുള്ളു,'' വൃദ്ധൻ ഇടക്കു കേറിപ്പറഞ്ഞു.

''അതു് ശരിയാണ , മുത്തച്ഛാ,'' മാച്ഛി പറഞ്ഞു. ''എന്നാൽ ഇപ്പോൾ ദക്ഷിണാപഥത്തിൽ സ്ഥിരതാമസത്തിനെത്തിയ മഹാജ്ഞാനിയായ നാഗാർജ്ജുനനും കനിഷ്കനടക്കമുള്ള മററുള്ളവരും വിശ്വസിക്കുന്നതു്, ശരിയായി ആരാധിക്കുന്നതിനു് ജനങ്ങൾക്കു ബുദ്ധൻെറ പ്രതിമകൾതന്നെ വേണമെന്നാണു്. ഞാൻ സഞ്ചരിച്ച രാജ്യങ്ങളിൽ—തക്ഷശില, പുരുഷപുരം, ഗാന്ധാരം, മഥുരപോലും—എവിടെ നോക്കിയാലും ബുദ്ധൻെറ പ്രതിമകളുണ്ടു്. ഒരു പണ്ഡിതബ്രാഹ്മണനായ അശ്വഘോഷൻ ബുദ്ധൻെറ സന്ദേശം അറിഞ്ഞു് മതം മാറി; കനിഷ്കചക്രവർത്തിയേയും മതം മാററി. ഇപ്പോഴും ബുദ്ധനു് അനവധി അനുയായികളുണ്ടു്. അവർ സത്യത്തിലെത്താൻ പല മാർഗ്ഗങ്ങളുണ്ടെന്നാണു് വാദിക്കുന്നതു്. അതുകൊണ്ടു് കനിഷ്കചക്രവർത്തി കാശ്മീർ താഴ്‌വരയിലെ കനിഷ്കപുരത്തിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി. നാട്ടിൻെറ നാനാഭാഗത്തുനിന്നുമായി അഞ്ഞൂറു സന്യാസിമാർ പങ്കെടുത്തു. ഒരു പണ്ഡിതസന്യാസിയായ വസുമിത്രനോടൊപ്പം അശ്വഘോഷൻ ആധ്യക്ഷ്യം വഹിച്ചു. അവർ എല്ലാവരും അറിഞ്ഞിരിക്കേണ്ട സന്ദേശങ്ങൾ ചർച്ചചെയ്തു് രൂപപ്പെടുത്തി. ചെമ്പുതകിടുകളിൽ പകർപ്പുകളെടുത്തു് വലിയ ഗോപുരത്തിൻെറ താഴെ കുഴിച്ചിട്ടു, ആയിരം കൊല്ലം കഴിഞ്ഞാലും ആളുകൾക്കു് വായിക്കാൻ വേണ്ടി.''

''വലിയ ചിന്തകന്മാരുടെ സന്ദേശങ്ങൾ ചെപ്പേടിലോ താളിയോലയിലോ എഴുതിവെക്കാൻ പററില്ലല്ലൊ,' വൃദ്ധൻ ഇടക്കുകേറി പറഞ്ഞു.

''അപ്പോഠം അതു് സൂക്ഷിക്കുന്നതെങ്ങിനെ?'' മാർച്ചി ചോദിച്ചു.

''തലമുറയിൽനിന്നു് തലമുറയിലേയ്ക്കു് പകരുന്ന പണ്ഡിതന്മാരുടെ ഓർമ്മയിൽ,'' മുത്തച്ഛൻ മറുപടി പറഞ്ഞു.

''അപ്പോഠം അതു് ഗ്രന്ഥികകളിലേയ്ക്കു് പ്രചരിപ്പിക്കാൻ കഴിയില്ല,'' മാർച്ചി എതിർത്തു. ''എഴുത്താണു് കൂടുതൽ ഈടുനിൽക്കുക; വിശ്വാസപ്രമാണങ്ങളെ സംബന്ധിച്ച് അഭിപ്രായവ്യത്യാസങ്ങളും വഴക്കുകളും കുറക്കാനും അതാണു് നല്ലതു് എന്നാണു് ഇന്നു് പലരും വിചാരിക്കുന്നതു്.''

''വഴക്കുകളുണ്ടായിരുന്നോ?'' വൃദ്ധൻ ചോദിച്ചു.

''ധാരാളം ഉണ്ടായിരുന്നു,'' മാർച്ചി പറഞ്ഞു. ''രണ്ടു രൂപത്തിലുള്ള വിശ്വാസത്തിൻെറ കാര്യത്തിലാണു് മുഖ്യമായ ഭിന്നിപ്പു്. ബുദ്ധൻ നിർവാണം നേടിയ മഹാഗുരുവായിരുന്നെന്നും അദ്ദേഹത്തിൻെറ ഉപദേശങ്ങഠം അനുസരിക്കുന്നവക്കു് ജനനമരണക്ലേശത്തിൽനിന്നു് രക്ഷപ്പെടാമെന്നും തെക്കുള്ള സന്യാസിമാർ വിശ്വസിക്കുന്നു. എന്നാലിപ്പോഠം വടക്കുള്ള സന്യാസിമാർ പറയുന്നതു് ബുദ്ധൻ ദിവ്യാവതാരമായിരുന്നെന്നും നമ്മളദ്ദേഹത്തെ പൂജിക്കണമെന്നുമാണു്. വടക്കനായ ചക്രവത്തി രണ്ടാമത്തെ അഭിപ്രായത്തെ അല്ലെങ്കിൽ മഹായാനത്തെ ആണു് അനുകൂലിക്കുന്നതു്. അതുകൊണ്ടു് ഞങ്ങഠം ബുദ്ധൻെറയും മററു മഹാന്മാരുടെയും പ്രതിമകളുണ്ടാക്കുന്നു.

''മഹാനായ കുഷാൻ ചക്രവർത്തി കനിഷ്കൻ തലസ്ഥാനമായ പുരുഷപുരത്തിൽ പണിയിച്ചിട്ടുള്ള വിഹാരം അത്യത്ഭുതമായ ഒരു കാഴ്ചയാണു്,'' മാർച്ചി തുടർന്നു. ''അതിന്നു് ഒരു പതിന്നാലുനില ഗോപുരമുണ്ടു്. ഒത്ത മുകളിൽ ഇരുമ്പുകൊണ്ടുള്ള ഒരു ബൃഹദ്ജസ്തൂപമുണ്ടു്. അതിന്നു ചുററും ഗിൽററിട്ട അനവധി ചെമ്പുകുടകഠം കാണാം. ബുദ്ധൻെറ പ്രതിമകഠം അതിൻെറ വശങ്ങഠം അലങ്കരിക്കുന്നു.''

''നമ്മഠം അതുപോലെ പണിയാറില്ലല്ലൊ,'' അച്ഛൻ പറഞ്ഞു.

''ചക്രവർത്തി ചിലപ്പോഠം യവനരായ ജോലിക്കാരെ നിയോഗിക്കാറുണ്ടു്'', മാർച്ചി വിവരിച്ചു. ''ആഗസിലോസു് എന്ന പേരായ ഒരു യവനനാണു് ഈ വിഹാരത്തിൻെറ ഓവർസീയർ.''

''ഇനി നമുക്കു് ഉറങ്ങാം,'' കേതകി പറഞ്ഞു. ''നീ എന്തൊക്കെയാണു് കൊണ്ടുവന്നിട്ടുള്ളതെന്നു് നാളെ വൈകുന്നേരം ഞങ്ങഠംക്കു് കാണിച്ചുതരണം.''

## കുടുംബജീവിതത്തിലേക്ക്

പിറ്റേന്ന് വൈകുന്നേരം എല്ലാവരും അത്താഴം കഴിഞ്ഞ് ഇരിപ്പായപ്പോൾ ചെറുപ്പക്കാരൻ യാത്രക്കിടയിൽ ശേഖരിച്ചുകൊണ്ടുവന്നതെല്ലാം കാണിച്ചുകൊടുത്തു. വെള്ളക്കവിടിയും ആംബറും തിളങ്ങുന്ന ലോഹത്തിൽ പതിച്ചു പണിത ഒരു കൈവള അമ്മയ്ക്കും, വിചിത്രമായ ചിത്രപ്പണികളുള്ളതും ചൂടു പകരുന്നതുമായ കട്ടിക്കമ്പിളി മുത്തച്ഛനും...''ഇത് കാഷ്മീറിൽനിന്നാണ്. അവരുടെ മലയാടുകൾക്ക് നീണ്ട രോമമുണ്ട്. അതാണ് നല്ല ചൂടുള്ള കമ്പിളിത്തുണിയാക്കി നെയ്തെടുക്കുന്നത്,'' അവൻ വിവരിച്ചു.

പിന്നീട് മാർച്ചി ഒരു സ്വർണ്ണനാണ്യം എടുത്തുകാട്ടി. എല്ലാവരും വീർപ്പടക്കി ഇരുന്നുപോയി. ''ഇതെങ്ങിനെ കിട്ടി?'' അച്ഛൻ ചോദിച്ചു. ''ഞങ്ങൾ കൊത്തുപണിക്കാർക്ക് ശീലമുള്ളത് ചെമ്പുനാണ്യങ്ങളും കവിടിയുമാണ്. ചിലപ്പോൾ വെള്ളിയും. ഒരിക്കലും സ്വർണ്ണമല്ല.''



"ഒരു വ്യാപാരിസംഘത്തെ കൊള്ളക്കാരിൽനിന്ന് രക്ഷപ്പെടുത്തിയതിനുപകാരം ആ വ്യാപാരി എനിക്കു തന്നതാണ് ഇത്. ഈ നാണ്യം നോക്കൂ, അപ്പാ. ഒരു വശത്ത്, കേറിനിൽക്കുന്ന ബൂട്സും കുതിരക്കാരന്റെ കോട്ടും ധരിച്ച രാജാവ്; മറുഭാഗത്ത് ബുദ്ധഭഗവാന്റെ രൂപവും. ദൂരെ പടിഞ്ഞാറ് ഉപയോഗിക്കുന്ന വിചിത്രമായ ലിപിയിൽ ഭഗവാന്റെ പേരും എഴുതിയിട്ടുണ്ട്."

അച്ഛൻ അത് കയ്യിലെടുത്ത് തിരിച്ചും മറിച്ചും നോക്കി. "ഇത് ഒന്നാന്തരം കരകൗശലത്തിന്റെ ശില്പമാണ്," അദ്ദേഹം പറഞ്ഞു.

"ദേവന്മാരുടെയും രാജാക്കന്മാരുടെയും രൂപങ്ങൾ അടിച്ച ഈ സ്വർണ്ണനാണ്യങ്ങൾ നമ്മളുമായി വ്യാപാരം ചെയ്യുന്ന ഒരു വിദൂര പാശ്ചാത്യരാജ്യത്തുനിന്ന് (റോം) വരുന്നതാണെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. അവർ നമ്മുടെ പക്കൽനിന്ന് സുഗന്ധദ്രവ്യങ്ങളും, മസാലകളും 'ആഭരണങ്ങളും' മരുന്നുകളും, സിന്നിൽനിന്ന് സിൽക്കും വാങ്ങുന്നു. ചരക്കുകൾ അവരുടെ അടുത്തേയ്ക്ക് കരവഴിയായും കടൽവഴിയായും പോകുന്നു. അവർ മുന്തിയ സ്വർണ്ണനാണ്യങ്ങളാണ്



തരിക; അതു് നമ്മുടെ രാജാക്കന്മാർ ഉരുക്കി വീണ്ടും മുദ്രയടിച്ചു് പുറത്തിറക്കുന്നു.''

മാർച്ചി ഒരു വലിയ ആനക്കൊമ്പിൻ കഷണം പുറത്തെടുത്തപ്പോൾ അച്ഛൻ അത്ഭുതപ്പെട്ടു. ''ഇതു് നിനക്കെങ്ങിനെ സാധിച്ചു? ഒരു കൈത്തൊഴിൽക്കാരനു് ജോലിചെയ്യാൻ ഇത്തരമൊരു കഷണം അപൂർവ്വമായേ കിട്ടൂ.''

''കൈയ്യും നല്ല വെട്ടപ്പും ഉറപ്പുമുള്ള നല്ല തൊഴിൽക്കാരനു് വ്യാപാരികൾ വിഷമമില്ലാതെ ആനക്കൊമ്പു് കൊടുക്കും. കൊത്തുപണിക്കു് പ്രതിഫലവും കൊടുക്കും,'' മാർച്ചി വിവരിച്ചു. ''നമ്മുടെ ആനക്കൊമ്പുവേലയ്ക്കു് ധാരാളം ആവശ്യക്കാരുണ്ടു്.''

''എനിക്കു് മഥുരയിലെ കല്ലുതന്നെ ധാരാളമാണു്,'' അച്ഛൻ പറഞ്ഞു.

''അച്ഛൻ എനിക്കുതന്ന കട്ടയിൽ ഞാനെന്താണു് കൊത്തിയെടുത്തതെന്നു് നോക്കു.''

കല്ലിന്മേൽ എഴുന്നുനിൽക്കും മട്ടിൽ കൊത്തിയ ഒരു പെൺകിടാവു്. കുളിച്ചീറനായ നീണ്ട തലമുടി പിഴിഞ്ഞു് വെള്ളം കളയുന്നു. ഒരു അരയന്നം കഴുത്തും കൊക്കും ഉയർത്തി മുടിയിൽനിന്നു് ഇറ്റുവീഴുന്ന വെള്ളത്തുള്ളികൾ പിടിക്കുകയാണു്. കൊത്തുവേലക്കാരന്റെ കരകൗശലത്തിനെപ്പറ്റി ഏതും സംശയിക്കാനില്ല.

അച്ഛനു് വളരെ സന്തോഷമായി. ''ആട്ടെ, ഇനി മഥുരയിൽ തന്നെ താമസിക്കാനാണോ ഉദ്ദേശിക്കുന്നതു്?'' അയാൾ ചോദിച്ചു

''അച്ഛനു് ഞാനിവിടെ നിൽക്കണമെന്നുണ്ടോ?'' മകന്റെ മറുചോദ്യം.

''ഞാൻ അവനു് ഒരു പെണ്ണിനെ കണ്ടുവെച്ചിട്ടുണ്ടു്,'' കേതകി ഇടപെട്ടു. ''കൊത്തുപണിക്കാരുടെ ജോലിസ്ഥലത്തു് നിങ്ങളുടെ കൂടെ ജോലിചെയ്യുന്ന അയൽക്കാരന്റെ മകളാണു്.''

''നമ്മുടെ ജാതിയിലുള്ള ഒരു കുട്ടിയെ കെട്ടുക, നിനക്കു സ്വാധീനമായ കരകൗശലമുപയോഗിച്ചു് മഥുരയിലെ പണിശാലകളിൽ ജോലിചെയ്യുക; ഇതിൽക്കവിഞ്ഞു് എനിക്കെന്താണു് വേണ്ടതു്?'' അച്ഛൻ ആവേശം പൂണ്ടു.

''ശരി,'' മാർച്ചി പറഞ്ഞു. ''ഞാൻ ധാരാളം സഞ്ചരിച്ചു കഴിഞ്ഞു ഇനിയും സഞ്ചരിക്കാനുള്ള ആശ പിടികൂടും മുമ്പു് വേണ്ടത്ര കാലം ഇവിടെ താമസിക്കാമെന്നു് ഏൽക്കാൻ വിഷമമില്ലെന്നു തോന്നുന്നു. ഇനി മടക്കം ഞാൻ പോയാലോ, തീർച്ചയായും തിരിച്ചുവരികയും ചെയ്യും.''

# സമുദ്രഗുപ്തന്റെ ചുഴലിക്കാററാക്രമണം

## സമുദ്രഗുപ്തനും കുതിരക്കാരന്റെ മകനും

എ. ഡി. 347 പാടലീപുത്രത്തിൽ ആകെ ആവേശം അലതല്ലുകയാണു്. കാരണം സമുദ്രഗുപ്തചക്രവർത്തി പുതിയൊരു സമരഘട്ടത്തിന്നു് ഒരുക്കം കൂട്ടുകയാണു്.

മഹാന്മാരായ മൗര്യന്മാർക്കു് ശേഷം പല നൂററാണ്ടുകളോളം നിരന്തരയുദ്ധമായിരുന്നു; പിന്നെ എ. ഡി. 320ൽ ഒരു പുതിയ ചന്ദ്രഗുപ്തൻ ഗംഗാസമതലത്തിൽ സ്വന്തം അധികാരം സ്ഥാപിച്ചു

ചന്ദ്രഗുപ്തൻ തന്റെ അനന്തരാവകാശിയായി മകൻ സമുദ്രഗുപ്തനെ തിരഞ്ഞെടുത്തു. എ. ഡി. 347 ആയപ്പോഴേക്കും സമുദ്രഗുപ്തൻ ഗംഗാസമതലത്തിലെ രാജാക്കന്മാരെ തോല്പിച്ചു് ഹിമാലയം മുതൽ നർമ്മദവരെയുള്ള ഉത്തരേന്ത്യ മുഴുവൻ അടക്കി ഭരിച്ചു. ഇപ്പോഴ് അദ്ദേഹം നർമ്മദയുടെ തെക്കു് വിന്ധ്യാപർവ്വതത്തിന്റെ വനാന്തരങ്ങളിൽ അപകടം പിടിച്ച ഒരു സൈനികാക്രമണം തുടങ്ങാനുള്ള ശ്രമമാണു്. അവിടെ ഗതാഗതവും വാർത്താവിനിമയവും വളരെ വിഷമമായിരിക്കും.

രാജകീയ ലായത്തിൽ സമുദ്രഗുപ്തന്റെ പ്രിയപ്പെട്ട കുതിരയായ രക്ഷസ് അമറുകയും കാലിട്ടടിക്കുകയും ചെയ്തു. യജമാനന്റെ നേരിയ സ്പർശംപോലും അറിഞ്ഞനുസരിക്കുന്നവനാണു് രക്ഷസ്. വേറെ രണ്ടുപേർക്കുമാത്രമെ അവനെ കൊണ്ടുനടത്താൻ സാധിക്കൂ. കുട്ടിക്കാലം മുതൽക്കേ അവനെ തീററിപ്പോററി നടത്തിപ്പോന്ന കുതിരക്കാരൻ വേണുവും, വേണുവിന്റെ ഒൻപതു വയസ്സുകാരൻ മകനും. മുട്ടുകുത്തി നടക്കുന്ന പ്രായം മുതൽ ലായത്തിൽ വളർന്നു വന്ന കുട്ടിയാണവൻ അന്നു് വേണുവിന്നു നല്ല പനി. മററു കുതിരക്കാർ രക്ഷസിനെ മെരുക്കിയെടുക്കാൻ പല ശ്രമങ്ങളും നടത്തി അവരാരെങ്കിലും അടുത്താൽമതി അവൻ പിൻകാലിൽ നിൽക്കാനും ചവിട്ടാനും തുടങ്ങും

''വേണുവിന്റെ മകൻ അശോകനെവിടെ?'' കുതിരക്കാർ തമ്മിൽത്തമ്മിൽ അന്വേഷിച്ചു

''അവനെ അമ്മ അടച്ചുപൂട്ടിയിട്ടുണ്ടാവും, പട്ടാളക്കാരുടെ കൂടെ ഓടിപ്പോയാലോ എന്നു പേടിച്ചു്,'' പ്രധാന കുതിരക്കാരനായ കിഴവൻ സുവർണ്ണൻ വിചാരിച്ചു. ഉടനെതന്നെ വേണുവിന്റെ കുടിലിലേക്കു പുറപ്പെടുകയും ചെയ്തു. വേണുവിന്റെ ഭാര്യയും വൃദ്ധമാതാവും അവിടെയുണ്ടായിരുന്നു.



"അശ്വദത്തനെവിടെ?"

"അവൻ ഇവിടെയില്ല," അവർ മറുപടി ചുരുക്കി.

"അശ്വദത്തനോടു് രക്ഷസിനെ യാത്രയയക്കാൻ വരണമെന്നു പറയൂ".

തള്ള പൊട്ടിത്തെറിച്ചു, 'അശ്വദത്തനെ വിന്ധ്യാടവിയിലെ പുലികൾക്കു് തിന്നാൻ കൊടുക്കണം, അല്ലേ?'

"എനിക്കു് എന്റെ മകനും വേണുവിന്റെ മകനും തമ്മിൽ ഒരു വ്യത്യാസവുമില്ല," ഇങ്ങിനെ പറഞ്ഞു് സുവർണൻ അന്തസ്സിൽ ഇറങ്ങിപ്പോയി.

അയാൾ പോയഉടനെ സ്ത്രീകൾ മുഖത്തോടുമുഖം നോക്കി. "നാളെ ചക്രവത്തിപോകും; വൈകുന്നേരം നമുക്കു് അശ്വദത്തനെ പുറത്തുവിടാം."

ആക്രമണത്തിനു് രക്ഷസിനെ കിട്ടാൻ വിഷമമാണെന്നു് അന്നു വൈകുന്നേരം ചക്രവത്തിയെ അറിയിച്ചു.

സമുദ്രഗുപ്തൻ ലായത്തിലേക്കു പുറപ്പെട്ടു. രക്ഷസ് അദ്ദേഹത്തെ സ്വീകരിക്കാൻ ഓടിയണഞ്ഞു; പക്ഷേ കുതിരക്കാരൻ സമീപിച്ച ഉടനെ അവൻ ശരിക്കും ഒരു രാക്ഷസനെപ്പോലെ പിൻകാലിൽ നിൽക്കാനും ചവിട്ടാനും തുടങ്ങി. "ഇതു പററില്ല", ചക്രവർത്തി പറഞ്ഞു, "കുതിരയെ കൊണ്ടുനടത്താൻ ആരെയെങ്കിലും കണ്ടുപിടിക്കണം".

തുളച്ചു കയറുന്ന ഒരു ശബ്ദം അപ്പോൾ കേൾക്കായി, "അവനെ ഞാൻ നോക്കിക്കൊള്ളാം" അർദ്ധനഗ്നനായ ഒരു വൃത്തികെട്ട ചെറുക്കൻ ശബ്ദത്തെ തുടർന്നു പ്രത്യക്ഷപ്പെട്ടു. കുതിര ചിനച്ചുകൊണ്ടു് അവന്റെ അടുത്തേയ്ക്കോടി. അവൻ തികഞ്ഞ വിശ്വാസത്തോടെ അതിനെ തൊട്ടുതലോടി.

"നീ ആരാണു്?" ചക്രവത്തി ചോദിച്ചു.

സുവർണ്ണൻ പറഞ്ഞു, ''വേണുവിന്റെ മകനാണ്, തിരുമേനി''.

''മുത്തശ്ശി എന്നെ അടച്ചുപൂട്ടിയതാണ്. പക്ഷേ ചക്രവർത്തിയുടെ കതിരസ്സ് എന്നെ വേണമെങ്കിൽ എനിക്ക് ചക്രവർത്തിയുടെ കൂടെ പോകാനും അവകാശമുണ്ട്. ഞാൻ വേലിയിൽ ഒരു പഴുതുണ്ടാക്കി രക്ഷപ്പെടുകയും ചെയ്തു,'' അശാദത്തൻ പറഞ്ഞു.

''നമുക്ക് തീർച്ചയായും നിന്നെ വേണം'', ചക്രവർത്തി ചിരിച്ചുകൊണ്ടു പറഞ്ഞു. ''പക്ഷേ നമുക്ക് നിന്റെ മുത്തശ്ശിയുടെയും അമ്മയുടെയും സമ്മതംവേണം. അവരോട് ഉടനെ ചോദിച്ചുകളയാം.''

'സുവർണ്ണൻ ആ സ്ത്രീകളെ വിളിച്ചുകൊണ്ടുവരാൻ തിരക്കുകൂട്ടി. ''ഈ കുട്ടി ചക്രവർത്തിയുടെ കൂടെ പോകുന്നതു് തടഞ്ഞതെന്തിനാണ്?'' സമുദ്രഗുപ്തൻ ചോദിച്ചു.

മുത്തശ്ശി തുറന്നടിച്ചു പറഞ്ഞു, ''മഹാരാജാവേ, അശാദത്തനു് ഒമ്പതുവയസ്സേ ആയുള്ളു. അവനു് അങ്ങയുടെ കൂടെ വരണമെന്നുണ്ട്. പക്ഷേ തിരുമേനി അങ്ങയുടെ സ്വന്തം അമ്മയായ മഹാറാണി കുമാരദേവിയെ സ്നേഹിക്കുകയും മാനിക്കുകയും ചെയ്യുന്നതുപോലെ ഈ കുട്ടി അവന്റെ മുത്തശ്ശിയേയും സ്നേഹിക്കുകയും മാനിക്കുകയും ചെയ്യണം.''

പുരാതനവും പ്രബലവുമായ ലിച്ഛാവിവംശത്തിലെ തന്റെ അമ്മയെ ചക്രവർത്തിക്കു വലിയ ബഹുമാനമായിരുന്നു. അവരും തന്റെ അച്ഛനുമായുള്ള വിവാഹമാണ് അച്ഛനു് മഗധത്തിലുള്ള അവകാശം പ്രബലപ്പെടുത്തിയതു്. അദ്ദേഹം പറഞ്ഞു, ''കുട്ടിയെ കൂടെക്കൊണ്ടുപോകാൻ എനിക്കു് അനുവാദം തരൂ''. സുവർണ്ണൻ അവനെ നോക്കിക്കൊള്ളും.

''ആപത്തൊന്നുമില്ലാതെ അവനെ ജീവനോടുകൂടി തിരിച്ചുകൊണ്ടുവരാമെന്നു് സത്യം ചെയ്യാമോ?'' മുത്തശ്ശി ചോദിച്ചു.

''എന്റെ കുഞ്ഞിനെപ്പോലെത്തന്നെ ഞാനവനെ നോക്കിക്കൊള്ളാം,'' സുവർണ്ണൻ പറഞ്ഞു.

അങ്ങനെ പെട്ടെന്നു് അശാദത്തനെ മാവിലത്തെ യാത്രക്ക് ഒരുക്കി. ആവേശത്തിന്റെ ലഹരിയിൽ അവൻ യാത്ര പറയാൻ പോലും മറന്നു.

## ആക്രമണം

അങ്ങിനെയാണ് മദ്ധ്യേന്ത്യയിലേക്കും തെക്കേ ഇന്ത്യയിലേക്കുമുള്ള സൈനികാക്രമണത്തിൽ അശ്വത്ഥൻ അനുഗമിച്ചത്. അവനെ നോക്കിക്കൊള്ളാമെന്ന വാഗ്ദത്തം സുവർണൻ പാലിച്ചു. ചക്രവർത്തിയുടെ താവളത്തിലെ അടുക്കളയിൽ നിന്നുതന്നെയാണ് അവനു് ഭക്ഷണം കൊടുക്കുന്നതു്. നർമദയുടെ തെക്കുഭാഗത്തേക്കു് കടക്കുംതോറും കൂടുതൽ നിബിഡമായ വനാന്തരങ്ങളും മട്ടും നിരപ്പില്ലാത്ത ഭൂമിയും കണ്ടുതുടങ്ങി. ബജ്റയും കാട്ടുപഴങ്ങളും നായാടിപ്പിടിക്കുന്ന മുയൽ, തിത്തിരിപ്പക്ഷി, കാട്ടുകോഴി, മുതലായവയുമാണു് ഇപ്പോഴും രാജാവിന്റെ പട്ടാളക്കാർക്കുള്ള ഭക്ഷണം.

ചക്രവർത്തി മിക്കദിവസവും രാവിലെ പ്രാർത്ഥനകൾക്കായി തനിച്ചുപോകും. പ്രാർത്ഥിക്കുമ്പോൾ ആയുധങ്ങൾ പിടിപ്പിച്ച ബെൽററ് അദ്ദേഹം അഴിച്ചുമാററിവെയ്ക്കും. പുളിയോ പച്ചമാങ്ങയോ കാലത്തിനൊത്തു കിട്ടുന്ന കാട്ടുപഴങ്ങളോ ശേഖരിക്കാൻ അശ്വത്ഥനും പുറപ്പെടും.

ഒരു ദിവസം രാവിലെ ചക്രവർത്തി കിഴക്കോട്ടു് നോക്കിനില്ക്കുമ്പോൾ ഒരു വരയൻപുലി ചാടാൻ ഒരുങ്ങിനിൽക്കുന്നതായി കണ്ടു. പെട്ടെന്നു് അദ്ദേഹത്തിന്റെ കയ്യിൽ ഒരു വില്ലും അമ്പും പിടിപ്പിക്കപ്പെട്ടു. ഒരു മാവിലിരുന്നു് പുലിയെ കണ്ടെത്തിയ അശ്വത്ഥനാണു് അതു ചെയ്തതു്.

ചക്രവർത്തിയുടെ അമ്പു് പുലിയുടെ കഴുത്തിൽതന്നെ ചെന്നുകൊണ്ടു. മാരകമായി മുറിവേററ ആ മൃഗം മറിഞ്ഞുവീണുരുണ്ടു. അനുയായികൾ ഓടിയെത്തി; അതിനുമുമ്പുതന്നെ അശ്വത്ഥൻ ഒരു നായാട്ടുകത്തി കയ്ക്കലാക്കി സർവ്വശക്തിയുമുപയോഗിച്ചു് പുലിയുടെമേൽ കുത്തിയിറക്കിയിരുന്നു. അതു ചത്തുമലച്ചു

''ഒന്നാംതരം കുത്തു്!'' രാജാവു പറഞ്ഞു. എല്ലാവരും ചുററും തിക്കിക്കൂടി രാജാവിന്റെ അസ്ത്രപ്രയോഗത്തെ പ്രശംസിച്ചു. പക്ഷെ അദ്ദേഹം പറഞ്ഞു, ''ഇതിന്റെ പ്രശംസയെല്ലാം ഈ കുട്ടിക്കാണു് കിട്ടേണ്ടതു്''.

അശ്വത്ഥൻ തിരിച്ചു ചെന്നപ്പോൾ സുവർണന്റെ മുഖം കലുഷമായി കറുത്തിരുന്നു. ''നിന്നോടു ഞാൻ എത്രതവണ പറഞ്ഞിരിക്കുന്നു, തനിച്ചു്. കാട്ടിലേക്കു പോകരുതെന്നു?'' അയാൾ പറഞ്ഞു.



തക്കസമയത്തു് ചക്രവർത്തിയെ സഹായിക്കാൻ ഞാനവിടെ ഉണ്ടായതു് ഒരു നല്ല കാര്യമല്ലേ?'' ഇങ്ങിനെ ചോദിച്ചു് [illegible] നേരെ സുവർണന്റെ കൈകളിലേക്കു് കമന്നുവീണു; മേലാൽ അനുസരണക്കേടു് കാണിക്കില്ലെന്നു് സത്യം ചെയ്തു പറയുകയും ചെയ്തു. [illegible] ചെയ്തിരുന്ന [illegible] പാപത്തിനെ.

അവർ ദക്ഷിണേന്ത്യയുടെ ഇടതൂർന്ന വനാന്തരങ്ങളിലേക്കു് കടന്നുപോയി. കാട്ടുവാസികൾക്കും അവരുടെ സ്വന്തമായ യുദ്ധരീതികളുണ്ടു്. രാത്രിയായാലും പകലായാലും, കെട്ടുപിണഞ്ഞ മരക്കൊമ്പുകളിൽ നിന്നോ ഇടതൂർന്ന കുററിക്കാട്ടിൽ നിന്നോ വിഷം തേച്ച അമ്പുകൾ ശത്രുവിന്റെ നേരെ പാറിപ്പാഞ്ഞു വരും. അവിടെയാകെ കടുവാകളും പുള്ളിപ്പുലികളും വിഷപ്പാമ്പുകളും ധാരാളമാണു്.

എന്നിട്ടും ചക്രവർത്തിയുടെ സൈന്യം മുന്നേറി. നായകന്മാർ ഓരോരുത്തരായി കീഴടങ്ങി. അങ്ങിനെ വിന്ധ്യാപ്രദേശത്തെയും കൃഷ്ണ, ഗോദാവരി, മഹാനദി എന്നിവയുടെ സമതലങ്ങളിലെയും എല്ലാ രാജാക്കന്മാരെയും പരാജയപ്പെടുത്തി.

വ്യാഘ്രരാജാവിന്റെ രാജ്യത്തുവെച്ച് വനാന്തരത്തിലെ ഒരു കററിക്കാട്ടിൽ നിന്നു തൊടുത്തുവിട്ട ഒരു വിഷംതേച്ച അമ്പ് കൊണ്ട് സുവർണ്ണൻ കൊല്ലപ്പെട്ടു

ഇപ്പോൾ അശാദത്തനു ഊണിനു രുചിയില്ലാതായി. പേടി സ്വപ്നങ്ങൾകൊണ്ട് ഉറങ്ങാനും വയ്യാതായി. അങ്ങിനെ അവൻ മെലിഞ്ഞു വിളർത്ത് അവശനായത് ചക്രവർത്തിയുടെ ശ്രദ്ധയിൽ പെട്ടു. ''നീ ഇങ്ങനെ വിഷമിക്കരുത്,'' അദ്ദേഹം പറഞ്ഞു. ''നിനക്ക് സുഖക്കേടുവന്നാൽ ആരാണ് രക്ഷസിനെ നോക്കുക? നീ എന്റെ മുറിയുടെ ഇടനാഴിയിൽ കിടന്നുറങ്ങിക്കൊള്ളൂ.''

അന്നും തുടർന്നുള്ള രാത്രികളിലും അശാദത്തനു പേടിസ്വപ്ന മുണ്ടായില്ല. മരക്കൊമ്പുകളും മടയും കൊണ്ടുള്ള ചക്രവർത്തിയുടെ ''സഞ്ചരിക്കുന്ന കൊട്ടാര''ത്തിന്റെ പൂമുഖത്തു കിടക്കുമ്പോൾ അവൻ അതിമധുരമായ ഒരു സംഗീതംകേട്ടു. ചക്രവർത്തിയുടെ വിശാലമായ തളത്തിൽ നിന്നാണ് അതുവരുന്നത്. അവൻ മരക്കൊമ്പുകളുടെ മറയുടെ അടുത്തേക്ക് നീങ്ങിച്ചെന്നു ശ്രദ്ധിച്ചുകേട്ടുകൊണ്ടു കിടന്നു. പെട്ടെന്നു ഒരു കുന്തമുന അവനെ സ്പർശിച്ചു. ഒരു പരുക്കൻ ഒച്ച കേൾക്കായി ''എലി, എലി! ഇതെങ്ങിനെ ഇവിടെ എത്തി?''



അശ്വഭടൻ ഒന്നു ഭയപ്പെട്ടെങ്കിലും ധൈര്യമായി പറഞ്ഞു, ''ഞാൻ അശ്വഭടനാണ്, ചക്രവർത്തിയുടെ സ്വന്തം കുതിരക്കാരൻ. ഞാനിവിടെ കിടന്നു് ആ നല്ല പാട്ടു് കേൾക്കുകയായിരുന്നു.''

''രാജാവിന്റെ വീണവായന കേൾക്കാൻ നിനക്കെങ്ങിനെ ധൈര്യം വന്നു? രാജാവിന്റെ മേൽ ഒളിഞ്ഞു നോക്കുന്നവനു് മരണം നിശ്ചയം''. ആ ശബ്ദം ഭീഷണിപ്പെടുത്തി.

മറ്റൊരു ശബ്ദം ഇടപെട്ടു. ''നമ്മുടെ രാജാവു് പാട്ടുകാരുടെ രാജാവാണ്. ഈ കുട്ടിയെ ആ സംഗീതം ആകർഷിച്ചതിൽ അത്ഭുതമില്ല.'' ചക്രവർത്തിയുടെ അടുത്ത സ്നേഹിതനും സ്തുതിപാഠകനും പണ്ഡിതനും പടയാളിയുമായ പണ്ഡിറ്റ് ഹരിസേനനാണ് അതെന്നു് അശ്വഭടന്നു് മനസ്സിലായി. ചക്രവർത്തി അദ്ദേഹത്തെ കണ്ണിറുക്കുകയായിരുന്നു. അദ്ദേഹം അകത്തേക്കു പോയി. ചക്രവർത്തിയോടു് വിവരമെല്ലാം പറഞ്ഞു് കുട്ടിയെ അകത്തേക്കു് കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു.

ചക്രവർത്തി അയഞ്ഞു കിടക്കുന്ന പളത്തിളങ്ങുന്നിയുടുപ്പുകൾ ധരിച്ചു് കയ്യിൽ



ഒരു വീണയുമായി ഉയർന്ന ഒരു ചാരുകട്ടലിൽ ഇരിക്കുകയായിരുന്നു. അദ്ദേഹം പുഞ്ചിരിച്ചുകൊണ്ടു. ''അശ്വമേധത്തിന്റെ കുട്ടിൽ പുറത്തും എന്റെ മുറിയുടെ തോട്ടത്തും ഇടട്ടെ. അവൻ എന്നും രാത്രിയിൽ വീണയുടെ നാദധാര കേട്ടുകൊണ്ടു് ഉറങ്ങിക്കൊള്ളട്ടെ.''

ഇപ്പോഴാം അശ്വമേധത്തനും ചക്രവർത്തിയുടെ അന്തഃപുരത്തിലേക്കു് ഒരു എത്തിനോട്ടം കിട്ടി. കലയുടെയും വിജ്ഞാനത്തിന്റെയും ഒരു ലോകം. മഹാനായ ചക്രവർത്തി പടയാളിയും കവിയും സംഗീതജ്ഞനും പണ്ഡിതനും എല്ലാം ഒത്തിണങ്ങിയ ഒരാളായിരുന്നു.

പിന്നീടു് അവർ സ്വന്തമായ നാഗരികസംസ്കാരമുള്ള നഗരരാഷ്ട്രങ്ങളിലൂടെ കടന്നുപോയി. എന്നിട്ടു് കിഴക്കൻ കടലോരറോഡിലൂടെ തെക്കോട്ടു് മുന്നേറി. അശ്വമേധത്തൻ ജീവിതത്തിലാദ്യമായി വിശാലമായ കടൽ കണ്ടെത്തി.

രക്ഷസിന്റെ അരികിലായി മററൊരു ഗംഭീരൻ കുതിര സവാരിക്കാരനില്ലാതെ അവരെ അനുഗമിച്ചു. ഇതു് യാഗാശ്വമായിരുന്നു—അശ്വമേധയാഗത്തിന്റെ കുതിര. ഈ കുതിര കടന്നുപോകുന്ന എല്ലാ നാട്ടും സമുദ്രഗുപ്തനെ ചക്രവർത്തിയായി അംഗീകരിക്കണം—മഹത്തായ ആക്രമണത്തിന്റെ കാലത്തും അദ്ദേഹത്തിന്റെ ശക്തിയുടെ ചക്രങ്ങൾ ഉരുണ്ടു ചെന്നെത്തിയ എല്ലാ രാജ്യങ്ങളുടേയും ചക്രവർത്തി. അവർ പാടലീപുത്രത്തിലേക്കു് മടങ്ങുമ്പോൾ ആ കുതിരയെ അൾത്താരയിൽ ബലികഴിക്കും. അശ്വമേധൻ ഈ കുതിരയുമായി സ്നേഹത്തിലായി. അതിനും വല്ലതുമൊക്കെ തിന്നാൻ കൊടുക്കും

അങ്ങിനെ അവർ കൃഷ്ണയുടേയും ഗോദാവരിയുടേയും ഇടക്കുള്ള വെങ്കി രാജ്യത്തിലൂടെ കടന്നുപോയി. സുപ്രസിദ്ധ വിദ്യാപീഠവും തലസ്ഥാനവുമായ കാഞ്ചി എന്ന പുരാതന നഗരത്തിൽ ഒരു വലിയ രാജ്യസഭ സമ്മേളിച്ചു. അതിൽവെച്ചു് ചക്രവർത്തി തെക്കുള്ള രാജാക്കന്മാരുടെയെല്ലാം കപ്പം സ്വീകരിച്ചു. ലങ്കയിലെ (സിലോൺ) മേഘവർണരാജാവു് ഒരു ആരേണപേടകവുമായി അങ്ങോട്ടു് നയതന്ത്രപ്രതിനിധികളെ അയക്കുകയുമുണ്ടായി.

## തിരിച്ചുവരവ്

മടക്കം, പടിഞ്ഞാറൻ ഡെക്കാനിലൂടെയും ഇന്ന് മഹാരാഷ്ട്ര മെന്ന് അറിയപ്പെടുന്ന നാട്ടിലൂടെയും പട്ടാളം നാട്ടിലേക്ക് മട ങ്ങി. മൂന്നു കൊല്ലമായി അവർ നാടുവിട്ടിട്ട്. യുദ്ധത്തിന്റെയും നായാട്ടിന്റെയും സമരതന്ത്രാസൂത്രണത്തിന്റെയും മുൻപന്തിയി ലായിരുന്നു ചക്രവർത്തി, എപ്പോഴും. രാത്രി മതപരമായ ചർച്ചകളും കവിതാപാരായണവും സംഗീതവും ഉണ്ടാവും. മററു രാജാക്കന്മാ രുടെ ബഹുമതിയും കപ്പവും സ്വീകരിക്കാൻ രാജ്യസഭകളും ഉ ണ്ടാവും.

അശ്വദത്തൻ വീട്ടിലേക്ക് മടങ്ങുമ്പോൾ ആളാകെ മാറിയി രുന്നു — ഉയരം കൂടി, ശക്തി കൂടി, കുസൃതികളില്ല: ആക്രമണത്തി ന്റെ സാഹസികത്വം നിറഞ്ഞുതുളുമ്പുന്നു.

അശ്വമേധത്തിനുവേണ്ടി വന്നെത്തിയ ബ്രാഹ്മണരുടെയും മ ററുള്ളവരുടെയും തിരക്കാണ് ഇപ്പോൾ പാടലീപുത്രത്തിലാകെ. മഹാഭാരതത്തിലെ ധർമ്മരാജനായ യുധിഷ്ഠിരരാജാവ് ഇതിഹാസ കാലത്ത് അനുഷ്ഠിച്ച യാഗമാണിത്.

ആക്രമണത്തിന്നിടക്ക് അശ്വദത്തൻ ആ ഗംഭീരൻ കുതിരയു മായി വളരെ ഇണക്കത്തിലായി. അവസാനത്തെ രാത്രി അവൻ അതിനെ തൊട്ടുതലോടി യാത്രപറയാൻ ആരുമറിയാതെ ചെന്നു. അടുത്തദിവസം പൂക്കളും മാലകളും കൊണ്ട് അലങ്കരിച്ച് അതിനെ ബലിയർപ്പിച്ചു. ഒരു സ്മാരകമെന്ന നിലക്ക് ബ്രാഹ്മണരുടെ ഇട യിൽ വിതരണം ചെയ്യാൻ സ്വർണനാണ്യങ്ങൾ അടിച്ചിട്ടുണ്ടായി രുന്നു. ഇതിലൊന്ന് അശ്വദത്തനും കിട്ടി. അവൻ അത് മുമ്പു തന്നെ ശേഖരിച്ചിരുന്ന നാണ്യസഞ്ചയത്തിലേക്ക് കൂട്ടാനായി അ ച്ഛനമ്മമാരുടെ അടുക്കലേക്ക് കൊണ്ടുപോയി.

അന്നു രാത്രി അവനും അച്ഛനമ്മമാരും എല്ലാ നാണ്യങ്ങളും പ രിശോധിച്ചു. അശ്വദത്തൻ ലിഖിതങ്ങളെല്ലാം അവർക്ക് വിവ രിച്ചുകൊടുത്തു. അവൻ പറഞ്ഞു, ''ഇത്ര മുന്തിയ നാണ്യങ്ങൾ മുൻ ഭരണാധികാരികൾ പുറത്തിറക്കിയിട്ടില്ല. ഇവക്ക് ദീനാറു കൾ എന്നാണ് പേര്. ഞാനിപ്പോൾ കൊണ്ടുവന്ന ഈ പുതിയ ദീനാർ നോക്കു. ഇന്നലെ ബലികഴിച്ച കുതിരയുടെ രൂപം ഇതി ന്മേലുണ്ട്.

''നോക്കു'' അമ്മ നാണ്യം തിരിച്ചും മറിച്ചും നോക്കിക്കൊ ണ്ട് പറഞ്ഞു, ''ഈ ഭാഗത്ത് ഒരു സ്ത്രീയുടെ രൂപമുണ്ടല്ലോ.''

''നമ്മുടെ രാജാവിന്റെ ഭാര്യയായ മഹാറാണി ദത്തദേവിയാണതു്'' അശ്വദത്തൻ പറഞ്ഞു. ''അടിയിൽ കൊത്തിവെച്ച വാക്യം അശ്വമേധയജ്ഞം എന്നാണു്. മഹാനായ ചക്രവർത്തി തന്റെ മഹത്വവുമായി മഹാറാണിയെയും കൂട്ടിച്ചേർത്തു് ബഹുമാനിക്കാൻ എന്തുമാത്രം ആഗ്രഹിക്കുന്നു എന്നു നോക്കൂ.''

''ഈ നാണ്യം നോക്കൂ, അമ്മേ'' അശ്വദത്തൻ തുടർന്നു. ''നമ്മുടെ ചക്രവർത്തി കയ്യിൽ ഒരു വീണയുമായി ഇരിക്കുകയാണു്. അയഞ്ഞുകിടക്കുന്ന ഒരു മേൽത്തിയാണു ധരിച്ചിരിക്കുന്നതു്; എന്നാലും മുത്തു പതിച്ച കിരീടവും ചെവികളിൽ വജ്രകുണ്ഡലവും കയ്യിൽ ഏറ്റവും വിലകൂടിയ ആഭരണവും അണിഞ്ഞിരിക്കുന്നു. നാണ്യത്തിന്റെ മറുവശത്തു് സാക്ഷാൽ ലക്ഷ്മീദേവിയെയും കാണാം.

ഒരു ദിവസം ലങ്കയിലെ മേഘവർണ്ണരാജാവിന്റെ അടുക്കൽ നിന്നു് ബൗദ്ധദൂതന്മാർ സമൃദ്ധമായ സമ്മാനങ്ങളും ചക്രവർത്തിക്കു് ഒരു സന്ദേശവുമായി പാടലീപുത്രത്തിൽ വന്നു. ബോധഗയയിൽ അശോകചക്രവർത്തി പണിയിച്ച സന്യാസിമഠം സന്ദർശിക്കാൻ ചെന്ന സിലോണിലെ ബൗദ്ധന്മാർക്കു് അവിടെ താമസസൗകര്യം കിട്ടിയില്ലെന്നാണു് പരാതി. ബുദ്ധമതത്തിന്റെ പാവനകേന്ദ്രങ്ങളിലേക്കു് തീർത്ഥയാത്ര ചെയ്യുന്നവർക്കു് ഒരു സന്യാസിമഠം സ്ഥാപിക്കാൻ അനുവാദം ആവശ്യപ്പെട്ടിരിക്കുകയാണു് രാജാവു്. അനുവാദം നൽകി, സ്ഥലം തിരഞ്ഞെടുത്തു, ഗംഭീരമായ ഒരു സന്യാസിമഠം സ്ഥാപിക്കുകയും ചെയ്തു. ഒരു മൂന്നുനില കെട്ടിടം. ആറു ഹാളുകൾ, അവയിൽനിന്നുയരുന്ന മൂന്നു ഗോപുരങ്ങൾ, ചുററും മുപ്പതു്-നാൽപതു് അടി ഉയരവും നല്ല ഉറപ്പുമുള്ള മതിൽ. അകത്തു് വെള്ളിയിലും സ്വർണ്ണത്തിലും പണിയിച്ച ബുദ്ധദേവന്റെ വലിയൊരു പ്രതിമ. ലങ്കയിൽനിന്നു കൊണ്ടുവന്ന പ്രസിദ്ധവും വില കൂടിയതുമായ കല്ലുകൾ അതിൽ പതിച്ചിട്ടുണ്ടു്.

ചക്രവർത്തിയും, അദ്ദേഹത്തിന്റെ അനന്തരാവകാശിയും മഹാറാണി ദത്താദേവിയുടെ മകനും ആയ യുവരാജാവും എല്ലാം വിഷ്ണുഭക്തരായിരിക്കെ ബുദ്ധമതത്തിനോടു് ഇത്രയും ആനുകൂല്യം കാണിക്കുന്നതിൽ അശ്വദത്തന്റെ അമ്മക്കു് വല്ലാത്ത അത്ഭുതം തോന്നി. അപ്പോൾ അശ്വദത്തൻ ബുദ്ധമതത്തിൽ ഒരു മഹാപണ്ഡിതനായ പണ്ഡിററു് വസുബന്ധുവിനു് ഗുപ്തരാജസഭയിലുള്ള ഉയർന്ന സ്ഥാനത്തെപ്പററി അച്ഛനമ്മമാർക്കു് പറഞ്ഞുകൊടുത്തു.

''പക്ഷേ നമ്മുടെ ചക്രവർത്തിയുടെ പണ്ഡിതസദസ്സിലുള്ള ഒരു ബ്രാഹ്മണനായ പണ്ഡിററു് ഹരിസേനനാണു്'' അച്ഛൻ പറഞ്ഞു.

''ഹരിസേനൻ ഒരു മഹാകവിയും സംസ്കൃതപണ്ഡിതനും നമ്മുടെ രാജസഭയിലും പാടലീപുത്രത്തിലും ഒരുപോലെ പ്രസിദ്ധനുമാണു്'' അശ്വദത്തൻ പറഞ്ഞു. ''പണ്ഡിററു് വസുബന്ധുവാകട്ടെ കുറെക്കൂടി പ്രസിദ്ധനാണു്, അദ്ദേഹത്തിനു് പുരുഷപുരത്തിൽനിന്നും ലങ്കയിൽനിന്നും ചൈനയിൽനിന്നുപോലും ക്ഷണം കിട്ടിയിട്ടുണ്ടു്. എന്നു മാത്രമല്ല നമ്മുടെ രാജാക്കന്മാർ എല്ലാപ്പോഴും മഹാന്മാരായ മതാചാര്യന്മാരെ ആദരിച്ചുപോന്നിട്ടുണ്ടു്; അവരുടെ അനുയായികൾക്കുവേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുത്തിട്ടുമുണ്ടു്.

അശ്വദത്തൻ ഇപ്പോൾ ചക്രവർത്തിക്കു് വളരെയേറെ പ്രിയപ്പെട്ടവനാണു്. അദ്ദേഹത്തിന്റെകൂടെ ധാരാളം യാത്രകൾക്ക പോകം. അച്ഛൻ ജീവിച്ചിരിക്കുമ്പോൾ അവൻ ഒടുവിലായി പോയതു് പ്രയാഗിലേക്കാണു് (അലഹബാദ്).



ഇപ്പോൾ സമുദ്രഗുപ്തചക്രവർത്തിക്കു് വയസ്സായി. അദ്ദേഹത്തിന്റെ സ്നേഹിതനായ പണ്ഡിററു് ഹരിസേനൻ ഈയിടെ അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം എഴുതി. സുന്ദരമായ സംസ്കൃതഭാഷയിൽ രാജാവിനെ സ്തുതിക്കുന്ന ഒരു കാവ്യമാണിതു്. കൗശാംബിയിൽ അഞ്ചു നൂററാണ്ടുകളായി നിലനിൽക്കുന്ന മിനുസപ്പെടുത്തിയ കല്ലിന്റെ ഒരു പുരാതന സ്തംഭത്തിന്മേൽ ഈ കാവ്യം കൊത്തിവെച്ചിട്ടുണ്ടു്.

അശ്വദത്തൻ ഈ കാവ്യത്തിന്റെ ചുരുക്കം അച്ഛനമ്മമാർക്കു് പറഞ്ഞുകൊടുത്തു — രാജാവിനെ പടയാളി, പാട്ടുകാരൻ, കവി എന്നീ നിലകളിൽ സ്തുതിക്കുന്നതും കിഴക്കും വടക്കും തെക്കും അദ്ദേഹം നടത്തിയ ആക്രമണങ്ങളെ വർണ്ണിക്കുന്നതുമായിരുന്നു ആ കാവ്യം.

''നീ ആദ്യം ഞങ്ങളെ കരയിച്ചുകൊണ്ടു് ചക്രവർത്തിയുടെ കൂടെ പോയതുമുതൽക്കു് നീ എന്തെല്ലാം പഠിച്ചു! എത്ര യാത്രകൾ ചെയ്തു!'' അശ്വദത്തന്റെ അമ്മ പറഞ്ഞു. ''ഇതിനെല്ലാം നീ രക്ഷസിനോടു് കടപ്പെട്ടിരിക്കുന്നു; കാരണം നീയില്ലാതെ അവൻ ഒരിടത്തും പോവില്ല.''

# മഹാനായ ഹർഷചക്രവർത്തി

## യുവാവായ ഹർഷൻ കനൗജിലെ രാജാവാകുന്നു

വിന്ധ്യാടവിയുടെ അഗാധതയിൽ, ഉയരമേറിയ മൂന്നു സ്ത്രീകൾ വിളർത്തു വിവശരായ നിലയിൽ ഒരു ചിതയുടെ മുമ്പിൽ ഇരുന്നു.

ഉയരം കുറഞ്ഞ, കറുത്ത കാട്ടുജാതിക്കാരിൽനിന്നു് വളരെ വ്യത്യസ്തരായിരുന്നു ഈ സ്ത്രീകൾ. കൂട്ടത്തിൽ ചെറുപ്പക്കാരിക്കു് വിശേഷിച്ചും ഒരു രാജകീയമായ അന്തസ്സുള്ളതായി കാണപ്പെട്ടു. അതു് രാജ്യശ്രീ രാജകുമാരിയാണു്. അവളുടെ അച്ഛൻ, ഥാനേശ്വരത്തിലെ രാജാവു് തന്റെ ചെറിയ രാജ്യത്തെ ഒരു പ്രധാന രാഷ്ട്രമാക്കി; മഹാനായ സ്കന്ദഗുപ്തന്റെ കാലം മുതൽ തന്റെ രാജ്യത്തിനെ നശിപ്പിച്ചുപോന്ന കാടരായ ഹൂണന്മാരെ ആട്ടിയോടിക്കാൻ സഹായിക്കുകയും ചെയ്തു.

രാജാവിന്നു് രണ്ടു മക്കളുണ്ടായിരുന്നു, രാജ്യവർദ്ധനനും ഹർഷനും. അദ്ദേഹം തന്റെ സുന്ദരിയായ മകളെ കനൗജിലെ രാജാവിന്നു് വിവാഹം ചെയ്തുകൊടുത്തു. കനൗജ് നഗരവും രാജ്യവും അന്നു് ആര്യാവർത്തത്തിലെ നഗരങ്ങളുടെ കൂട്ടത്തിൽ പ്രമുഖസ്ഥാനം നേടിത്തുടങ്ങിയിരുന്നു.

അപ്പോൾ പെട്ടെന്നു് വടക്കുനിന്നു് ഹൂണന്മാരുടെ ആക്രമണത്തിന്റെ വിവരം കിട്ടി. രാജാവു് രാജ്യരാജകുമാരന്റെ കീഴിൽ ഒരു പട്ടാളത്തെ അയച്ചു. അന്നു് പതിനഞ്ചു വയസ്സുള്ള ഒരു കുട്ടിയായിരുന്ന ഹർഷനും അനുഗമിച്ചു. നന്നെ ചെറിയ കുട്ടിയായതുകൊണ്ടു് ഹർഷനെ ഹിമാലയത്തിന്റെ അടിവാരത്തിൽ ഒരു കുതിരപ്പട്ടാളവുമായി വിട്ടു് രാജ്യരാജകുമാരൻ മുന്നോട്ടുപോയി. സുഭിക്ഷമായി വേട്ടയാടാൻ പററിയ പ്രദേശം. ഹർഷരാജകുമാരൻ സന്തോഷമായി കൂടി.

അതിനിടക്കു് രാജാവു് ആസന്നമരണനായി കിടക്കുന്നു എന്ന വാർത്ത വന്നു. ഹർഷൻ അച്ഛന്റെ അടുക്കലേക്കു് കുതിച്ചു. വേഗതയേറിയ ഒട്ടകസ്സവാരിക്കാർ, ഓടിരക്ഷപ്പെടുന്ന ഹൂണന്മാരുടെ അസ്ത്രപ്രയോഗത്താൽ മുറിവേററുകിടക്കുന്ന രാജ്യരാജകുമാരന്റെ അടുക്കൽ ഈ വിവരം എത്തിച്ചു. പക്ഷെ ആപത്തിനുമേൽ ആപത്തു് എന്ന നിലയായിരുന്നു. പടിഞ്ഞാറൻ മാളവത്തിലെ രാജാവു് ഥാനേശ്വരത്തിലെ ചുററുപാടുകൾ അറിഞ്ഞു് മുതലെടുത്തുകൊ

ണ്ടു് കനൗജിനെ ആക്രമിച്ചു് രാജാവിനെ വധിക്കുകയും രാജ്യരാജകുമാരിയെ തടവിലാക്കുകയും ചെയ്തു.

രാജ്യരാജകുമാരൻ അതിവേഗത്തിൽ പുറപ്പെട്ടു്, മാളവരാജാവിനെ തോൽപ്പിച്ചു ഇതിനിടക്കു് സഹോദരൻ അറിയാതെ രാജ്യശ്രീ ഒരു ഗുപ്തപ്രഭുവിന്റെ സഹായത്തോടെ തടവിൽനിന്നു് രക്ഷപ്പെട്ടിരുന്നു. ഒരു ബുദ്ധസന്യാസി പിന്നീടു് അവളെ വിന്ധ്യാടവിയിലേക്കു് നയിച്ചു. അവിടെ ഒരു ബുദ്ധാശ്രമം ഉണ്ടായിരുന്നു

യുവാക്കളായ വർദ്ധനന്മാരെ പിന്നെയും ആപത്തുകൾ പിന്തുടർന്നു വിജയിയായ രാജ്യരാജകുമാരനെ പ്രത്യക്ഷത്തിൽ സുഹൃത്തായി നടിച്ച ഗൗഡരാജാവു് (പടിഞ്ഞാറൻ ബംഗാൾ) ശശാങ്കൻ ഒരു സമ്മേളനത്തിനു് ക്ഷണിച്ചു. വാസ്തവത്തിൽ ശശാങ്കൻ മാളവരാജാവിന്റെ കൂട്ടുകാരനായിരുന്നു രാജകുമാരൻ ഒരു പട്ടാളക്കാരനെപ്പോലും കൂട്ടാതെ സമ്മേളനത്തിനു പോയി; അവിടെ ചതിവിൽ കൊല്ലപ്പെടുകയും ചെയ്തു.

ഇപ്പോൾ എല്ലാ ചുമതലയും ഹർഷന്റെ ചുമലിലായി. അദ്ദേഹം ഉടനെത്തന്നെ ജ്യേഷ്ഠനെ കൊന്നതിനു പകരം വീട്ടാനും സഹോദരിയെ രക്ഷിക്കാനുമായി പുറപ്പെട്ടു.

രാജകുമാരി നിരാശയുടെ മൂർദ്ധന്യത്തിലാണു്. ശരീരവും മനസ്സും ഒരുപോലെ തളർന്നു് അവൾ കുറെ വിറക ശേഖരിച്ചു് ചിത കൂട്ടി ആത്മാഹുതി ചെയ്യാൻ തയ്യാറെടുത്തു. ''അച്ഛാ, ജ്യേഷ്ഠാ, മരിച്ചുപോയ ഭർത്താവേ; എന്നെ ആരു രക്ഷിക്കും? ഞാൻ ആർക്കുവേണ്ടി ജീവിക്കണം?'' രാജ്യശ്രീ കൂടെയുള്ള സ്ത്രീകളെ നോക്കി വിലപിച്ചു.



''നിനക്കു് ഇഷ്ടപ്പെട്ട അനുജനാണല്ലോ. കാട്ടിലെ മൂപ്പന്മാർ അവനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരാമെന്നു് സത്യം ചെയ്തിട്ടുണ്ടല്ലോ?''

''അവന്നു് എത്ര ചെറുപ്പമാണു്! ചുമതലകളോ വലുതും!''

നാളുകൾ കടന്നുപോയി. ഒരു സഹായവും വന്നില്ല. ഒടുക്കം രാജ്യശ്രീ നിരാശപ്പെട്ടു പറഞ്ഞു; ''നാളെ ഞാൻ മരിക്കും. നമുക്കു് രാത്രി മുഴുവൻ പ്രാർത്ഥിക്കാം. പിന്നെ അഗ്നി എന്നെ ശുദ്ധീകരിക്കട്ടെ, എന്റെ വേദനകളെല്ലാം അവസാനിപ്പിക്കട്ടെ.''

പക്ഷെ പ്രഭാതത്തിൽ വിധി രാജ്യശ്രീരാജകുമാരിക്കു് അനുകൂലമായി തിരിഞ്ഞു. രാവും പകലും യാത്ര ചെയ്തു് ഹർഷൻ തക്കസമയത്തു് സഹോദരിയുടെ അരികിലെത്തി. അവളോടൊത്തു് മരിക്കാൻ സന്നദ്ധരായ അവളുടെ ദാസിമാർ ആളിക്കത്തുന്ന ചിതയിൽ പ്രവേശിക്കാൻ ഒരുങ്ങുമ്പോൾ ഹർഷൻ അഗ്നിജ്വാലകളിൽ നിന്നു് സഹോദരിയെ പിടിച്ചെടുത്തു് രക്ഷിച്ചു.

''നീ വന്നെത്തി, ഹർഷൻ'' അവൾ നിലവിളിച്ചു. ''പക്ഷെ എല്ലാ ഭാഗത്തുനിന്നും ചപ്പം ഭീഷണിപ്പെടുത്തുന്ന ആപത്തിനെതിരായി നമുക്കെന്തു ചെയ്യാൻ കഴിയും? നിനക്കു് എപ്പോഴും പണ്ഡിതനാകണമെന്നേ ഉള്ളൂ, രാജാവാകണമെന്നില്ല.''

ഹർഷൻ ഉറച്ച സ്വരത്തിൽ പറഞ്ഞു, ''നമ്മുടെ മുത്തച്ഛൻ ആരാധിച്ചിരുന്ന, നമുക്കു് പുതിയ ദിവസവും പുതിയ ജീവിതവും കൊണ്ടുതരുന്ന, സൂര്യനോടു് നമുക്കു് ആദ്യമായി നന്ദി പറയുക.'' അയാൾ കൂടെയുണ്ടായിരുന്ന യുവപണ്ഡിതന്റെ നേരെ നോക്കി. പണ്ഡിതനാകട്ടെ ഒരു സൂര്യസ്തുതി പാടുകയും ചെയ്തു.

പിന്നീടു് അവർ മടങ്ങി. ഹർഷൻ രാജ്യത്തിലെ മന്ത്രിമാരുടെയും ഉപദേഷ്ടാക്കളുടെയും അനുമതിയോടുകൂടി കനൗജിലേയും സ്ഥാനേശ്വരത്തിലേയും ഭരണമേറ്റെടുത്തു. ഹർഷന്നു് വളരെ ചെറുപ്പമായതുകൊണ്ടു് ചിലർക്കു് മടിയുണ്ടായിരുന്നു. എന്നാൽ വൃദ്ധനും പരിചയസമ്പന്നനുമായ സേനാപതി സിംഹനാദൻ അദ്ദേഹത്തെത്തന്നെ തെരഞ്ഞെടുക്കാൻ ആവശ്യപ്പെട്ടു. അങ്ങനെ എ. ഡി. 606-ൽ ഹർഷയുഗം ആരംഭിച്ചു.

## കനൗജിന്റെ നല്ല കാലം

മുപ്പത്തഞ്ചു കൊല്ലം കഴിഞ്ഞു. ഇന്നു് ഹർഷരാജാവും സഹോദരിയും ആ പണ്ഡിതനും വളരെ മാറിയ ഒരു പരിതഃസ്ഥിതിയിലാണു്. അവർ കനൗജു് രാജധാനിയിലാണു്—പടിഞ്ഞാറുഭാഗത്തു് ഗംഗാനദി, മററു മൂന്നു ഭാഗത്തും ഇടവിട്ടുയരുന്ന ഉന്നത ഗോപുരങ്ങളോടുകൂടിയ അഗാധമായ കിടങ്ങുകൾ: ഇങ്ങിനെ സുരക്ഷിതമായ ഒരു നഗരം. മനോഹരമായ ക്ഷേത്രങ്ങൾ, ബുദ്ധവിഹാരങ്ങൾ, ചുടുകല്ലിലും മരത്തിലും പണിതു് കൊത്തുവേലകളും ചായപ്പണികളും ചെയ്ത ആവാസഗൃഹങ്ങളും.

ഹർഷൻ ഇന്നു് ആര്യാവർത്തത്തിലെ ചക്രവർത്തിയാണു്. രാജ്യശ്രീ ഇപ്പോൾ ഒരു മഹാറാണിയായി. ഹർഷന്റെ അരികിലിരുന്നു് പണ്ഡിതന്മാരുടെ ഭാഷണങ്ങൾ കേൾക്കുകയും അവരുടെ ചർച്ചകളിൽ പങ്കെടുക്കുകയും ചെയ്യു. രാജാവിന്നു് മതത്തിലും വ്യത്യസ്തമായ പലതരം ആരാധനകളിലും ഘോഷയാത്രകളിലും എന്നും വലിയ താൽപര്യമാണു്. പണ്ഡിതന്നു് പലതരം ആഘോഷങ്ങൾ സംഘടിപ്പിക്കുന്ന തിരക്കാണു്.

ബുദ്ധപുരാണത്തെ അവലംബിച്ചു് ഹർഷൻ രചിച്ച നാഗാനന്ദം എന്ന നാടകം പണ്ഡിതൻ അവതരിപ്പിക്കുകയായിരുന്നു. ഒരു ദിവസം ആ നാടകം കണ്ടിട്ടു് പണ്ഡിതന്റെ മകൻ പുണ്ഡരീകൻ, കൂട്ടുകാരായ വസുഭൂതി അയാം എന്നിവരുമായി ചർച്ച നടത്തി. പുണ്ഡരീകൻ പറഞ്ഞു, ''നമ്മുടെ ചക്രവർത്തി അശോകൻ, സമുദ്രഗുപ്തൻ, ചന്ദ്രഗുപ്ത വിക്രമാദിത്യൻ എന്നിവരെപ്പോലെതന്നെ മഹാനാണു്. നാഗാനന്ദത്തിൽ അദ്ദേഹം നായകനായ ജീമൂതവാഹനരാജാവിനെ സൃഷ്ടിച്ചിട്ടുള്ളതു് ഹർഷനെത്തന്നെ തികച്ചും ചേരുമെന്നാണു് അച്ഛൻ പറയുന്നതു് ''ദയാശീലനും സമാധാനപ്രിയനും നന്മ കാണാൻ ഇച്ഛിക്കുന്നവനും ജനങ്ങളുടെ ക്ഷേമത്തിന്നുവേണ്ടി ആത്മബലി അർപ്പിക്കാൻ സന്നദ്ധനും.''

അയാം പറഞ്ഞു, ''പക്ഷെ പുണ്ഡു, സമാധാനത്തിനുവേണ്ടി യുദ്ധം ഉപേക്ഷിച്ച അശോകനെപ്പോലെയും, ഉത്തരാപഥവും ദക്ഷിണാപഥവും കീഴടക്കിയ സമുദ്രഗുപ്തനെപ്പോലെയും ആണു് നമ്മുടെ ഹർഷൻ എന്നു നീ പറയുന്നു.''

വസുഭൂതി കൂട്ടിച്ചേർത്തു ''5000 ആനകളും 20000 കുതിരപ്പടയാളികളും 50000 കാലാൾ സൈന്യവും ഉണ്ടായിരുന്ന രാജകീയ സേനയിൽ ഇന്നു് 60000 ആനകളും 100,000 കാലാൾപ്പടയും ഉണ്ടല്ലൊ.''

"ക്രമസമാധാനം പുനസ്ഥാപിക്കാൻ ഹർഷന്ന് യുദ്ധം ചെയ്യേണ്ടിവന്നു." പുണ്ഡരീകൻ പറഞ്ഞു. "കാടരായ ഹൂണന്മാർ ഗുപ്തസാമ്രാജ്യം തകർത്തതിനുശേഷം ആര്യാവർത്തത്തിൽ പ്രബലനായ ചക്രവർത്തി ഉണ്ടായിരുന്നില്ല."

ആറു കൊല്ലത്തേക്ക് പടയാളികൾ ആയുധം താഴെ വെച്ചില്ല. അങ്ങിനെ ഒടുക്കം എല്ലാ രാജ്യങ്ങളും ഒരു ചക്രവർത്തിയുടെ കീഴിൽ കൊണ്ടുവരപ്പെട്ടു. ഇപ്പോൾ ഹർഷരാജാവാണ് നേപ്പാൾ അടക്കമുള്ള ഗംഗാസമതലം മുഴുവൻ ഭരിക്കുന്നത്—ഹിമാലയം മുതൽ



നർമ്മദവരെ. കിഴക്കേ അററത്തു് അദ്ദേഹത്തിന്റെ സ്നേഹിതനായ കാമരൂപ (ആസാം) രാജാവു് മുതൽ പടിഞ്ഞാറു് അദ്ദേഹത്തിന്റെ ജാമാതാവു് വലഭിരാജാവു വരെ വിദൂരരാജ്യങ്ങളിലുള്ള എല്ലാ രാജാക്കന്മാരും അദ്ദേഹത്തിന്റെ ആജ്ഞകൾ അനുസരിക്കുന്നു.''

കുട്ടികളുടെ ഈ സംസാരം പ്രഭാകരപണ്ഡിതൻ യാദൃച്ഛികമായി കേട്ടു. ''പക്ഷെ ഹർഷചക്രവർത്തി പ്രജകളുടെ ക്ഷേമത്തിനു വേണ്ടി തന്റെ എല്ലാം ശക്തിയും വിനിയോഗിക്കാനാണു് ഇഷ്ടപ്പെടുന്നതു്.'' അദ്ദേഹം പറഞ്ഞു. 'യാത്രക്കാർക്കുവേണ്ടി വഴിയ



സ്ഥലങ്ങളും മനുഷ്യർക്കും മൃഗങ്ങൾക്കും വേണ്ടി ആശുപത്രികളും പണിയിച്ചിട്ടുണ്ട്. ചൗരോദ്ധാരികന്മാർ (കള്ളനെ പിടിക്കുന്നവർ) നിയമിക്കപ്പെട്ടിട്ടുണ്ട്; ഗ്രാമങ്ങൾക്ക് കൊയ്ത്തുകാലത്ത് പ്രത്യേക സംരക്ഷണവും ഏർപ്പെടുത്തിട്ടുണ്ട്. രാജാവ് കൂടെക്കൂടെ യാത്ര ചെയ്ത് നഗരങ്ങളിലും ഗ്രാമങ്ങളിലും തെരുവുകളിലും ക്രമസമാധാനം എങ്ങിനെ പുലരുന്നുവെന്ന് അന്വേഷിക്കാറുണ്ട്.'

''എന്തൊക്കെയാണ് രാജാവിന്റെ ദിവസേനയുള്ള കൃത്യങ്ങൾ?'' വസുഭൂതി ചോദിച്ചു.

''ഓരോ ദിവസവും കുറെ സമയം രാജ്യകാര്യങ്ങൾക്കായി വിനിയോഗിക്കുന്നു,'' പണ്ഡിതൻ വിവരിച്ചു. ''രാജാവ് മന്ത്രിസഭായോഗത്തിലിരുന്ന് എല്ലാ സാമന്തരാജ്യങ്ങളിൽനിന്നുമുള്ള സന്ദേശങ്ങൾ സ്വീകരിക്കുകയും ആജ്ഞകൾ എഴുതിച്ച് അയക്കുകയും ചെയ്യുന്നു. സന്ദേശങ്ങളയക്കാൻ ഒരു മുഴുവൻ സർക്കാർ വകുപ്പു തന്നെ ഉണ്ട്. രാജാവിന്റെ തപാൽ പെട്ടികൾ ഒട്ടകങ്ങളുടെ പുറത്ത് അതിവേഗം കൊണ്ടുപോകുന്നു.

''മരക്കൊമ്പുകളും ഓടകളും കൊണ്ടുള്ള സഞ്ചരിക്കുന്ന കൊട്ടാരത്തിൽ അദ്ദേഹം കനൗജിലെ ദിനചര്യ തന്നെ തുടരുന്നു. അല്ലെങ്കിൽ തന്റെ അസംഖ്യം കർത്തവ്യങ്ങൾ നിർവ്വഹിക്കാൻ അദ്ദേഹത്തിന് സാധിക്കുകയില്ല.

''ദിവസത്തിന്റെ ഒരു ഭാഗം പതിവായി ഔദാര്യപ്രവർത്തനങ്ങൾക്ക് മാററിവെയ്ക്കുന്നു'' പണ്ഡിതൻ തുടർന്നു. ''രാജാവ് പാവങ്ങൾക്കും മതപ്രവർത്തകർക്കും വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും സംഭാവന നൽകുന്നു; ഇതെല്ലാം ആസൂത്രണം ചെയ്യണം, ശരിയായ മേൽനോട്ടവും വേണം. രാജാവിന്റെ അടുക്കളയിൽ ദിവസേന അസംഖ്യം ബുദ്ധസന്യാസിമാർക്കും ബ്രാഹ്മണപുരോഹിതന്മാർക്കും ഭക്ഷണം നൽകുന്നു.''

അയാം ഇടപെട്ടു, ''രാജാവിന്ന് ബുദ്ധമതതത്വങ്ങളിൽ എന്താണ് ഇത്ര വലിയ താൽപര്യം? പൂർവ്വികന്മാരുടെ ആരാധനാരീതി അതല്ലല്ലൊ.''

''നമ്മുടെ രാജാവിന്റെ പൂർവ്വികന്മാർ പല ദൈവങ്ങളെയും ആരാധിച്ചിരുന്നു,'' പണ്ഡിതൻ പറഞ്ഞു. ''അകന്ന ഒരു പൂർവ്വികൻ എല്ലാ ദൈവങ്ങളുടെയും മീതെ ശിവനെയാണ് ആരാധിച്ചിരുന്നത്. രാജാവിന്റെ അച്ഛൻ പ്രഭാകരവർദ്ധനൻ ആദിത്യനെയാണ് ആരാധിച്ചിരുന്നത്. അദ്ദേഹം പതിവായി ആദിത്യന്ന് ചുവന്ന മാണിക്യക്കല്ലുകൾ പതിച്ച ഒരു പാത്രത്തിൽ ഓരോ ചെ

താമരപ്പൂങ്കുല സമർപ്പിച്ചിരുന്നു. ഹർഷചക്രവർത്തിയാകട്ടെ ശിവ ന്നും ആദിത്യന്നും ബുദ്ധന്നും ക്ഷേത്രങ്ങൾ പണിയിച്ചിട്ടുണ്ട്. നാളന്ദയിലെ വിശ്രുതമായ ബൗദ്ധസർവ്വകലാശാലയുടെ ഒരു രക്ഷാധികാരിയാണ് അദ്ദേഹം. അഞ്ചു കൊല്ലം കൂടുമ്പോൾ, വിവിധ രാജ്യങ്ങളിലെ പണ്ഡിതന്മാർ ഒത്തുകൂടി ചർച്ചകൾ നടത്തി ആശയ വിനിമയം ചെയ്യാനുള്ള മഹാസഭകൾ അദ്ദേഹം സംഘടിപ്പിക്കാറുണ്ട്.''

''ഈ സഭകളിൽ വലിയ തോതിലുള്ള ഭിക്ഷാവിതരണം നടക്കാറുണ്ട്, അല്ലേ?'' വസുഭൂതി ചോദിച്ചു.

''കഴിഞ്ഞ അഞ്ചുകൊല്ലങ്ങളിൽ രാജാവിന്റെ സ്വന്തം ഖജാനയിൽ ശേഖരിച്ചിട്ടുള്ള സമ്പത്തെല്ലാം ബുദ്ധസന്യാസിമാർക്കും ബ്രാഹ്മണപണ്ഡിതന്മാർക്കും പാവങ്ങൾക്കും ദാനം ചെയ്യും,'' പണ്ഡിതൻ പറഞ്ഞു. ''രാജാവ് സ്വന്തം ആഭരണങ്ങളും തുണികൾ പോലും ദാനം ചെയ്യും. എന്നിട്ട് സഹോദരിയുടെ പക്കൽനിന്ന് ഒരുടുപ്പുവരെ കടം വാങ്ങേണ്ടിവരാറുണ്ട്. രാജകീയമായ ഉടുപ്പുകളിൽ നിന്നും ആഭരണങ്ങളിൽ നിന്നും കിട്ടുന്ന പണം സന്യാസിമാർ വിശുദ്ധ ലിഖിതങ്ങൾ പകർത്തെഴുതാനുള്ള ചെലവിനു് ഉപയോഗപ്പെടുത്തുന്നു.''

''അദ്ദേഹത്തിന്റെ മററു പ്രവർത്തനങ്ങളോ?'' വസുഭൂതി ചോദിച്ചു.

പണ്ഡിതൻ പറഞ്ഞു, ''ദിവസത്തിന്റെ മൂന്നാമുഭാഗം സാഹിത്യചർച്ചകൾക്കായി മാററിവെച്ചിരിക്കുന്നു. കവികൾ സ്വന്തം കൃതികൾ ഉറക്കെ വായിക്കുന്ന കവിതാമത്സരങ്ങൾ ഏർപ്പെടുത്തും. ഹർഷരാജാവ് സ്വയം നാടകങ്ങളും ഒരു വ്യാകരണഗ്രന്ഥവും രചിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉത്തമസുഹൃത്തായ ബാണഭട്ടൻ ഒരു പേരുകേട്ട ഗ്രന്ഥകാരനാണ്.'' പണ്ഡിതൻ ഇത്രയും പറഞ്ഞു് ധൃതിയിൽ സ്ഥലംവിട്ടു

''ഭൂർജ്ജപത്രത്തിലെഴുതിയ ബാണഭട്ടന്റെ ഒരു കഥ അച്ഛൻ എനിക്കു് തന്നിട്ടുണ്ട്,'' അയാം പറഞ്ഞു. ''അദ്ദേഹത്തിന്റെ സംസ്കൃതം വളരെ കട്ടിതന്നെയാണ്. അദ്ദേഹം ഇപ്പോൾ ഹർഷചരിതം എന്ന പേരിൽ ഹർഷരാജാവിന്റെ ജീവചരിത്രം എഴുതുകയാണ്.''

''നമ്മുടെ രാജാവിന്റെ ഭാഷ ലളിതവും സുന്ദരവുമാണ്,'' വസുഭൂതി പറഞ്ഞു. ''എനിക്ക് നാഗാനന്ദം വളരെ ഇഷ്ടമായി. ബോധിസത്വനായ ജീമൂതവാഹനരാജാവു് സർപ്പവംശത്തിന്റെ

ആജന്മശത്രുവും വിഷ്ണുവിന്റെ വാഹനവുമായ ഗരുഡനു് വേണ്ടി സർപ്പങ്ങളുടെ സ്ഥാനത്തു് സ്വയം ബലിയർപ്പിച്ച് സർപ്പവംശത്തിന്റെ നാശം തടഞ്ഞ കഥയാണല്ലോ അതു്. പോരെങ്കിൽ ഹർഷന്റെ കയ്യക്ഷരവും അതിമനോഹരമാണു്.''

''നാളന്ദയിലെ മഹത്തായ സർവകലാശാലയിലേക്കു് പോകാൻ എനിക്കു് കൊതി തോന്നുന്നു'' പുണ്ഡരീകൻ പറഞ്ഞു. ''ആയിരക്കണക്കിനുള്ള ഗ്രന്ഥങ്ങൾ അടുക്കിവെക്കാൻ മൂന്നു കൂററൻ കെട്ടിടങ്ങളുണ്ടു് അവിടത്തെ ഗ്രന്ഥശാലക്കു്.''

''എനിക്കും നാളന്ദയിൽ പോകണമെന്നുണ്ട്,'' വസുഭൂതി പറഞ്ഞു. ''ഉത്തരാപഥത്തിനു മുഴുവൻ കൃത്യസമയം കൊടുക്കുന്ന മഹത്തായ നാഴികവട്ട ഒന്നു കാണാമല്ലോ.''

''നമുക്കു് പ്രവേശനം കിട്ടുമോ എന്നറിയില്ല,'' പുണ്ഡരീകൻ പറഞ്ഞു. ''നാളന്ദയിലെ വിദ്യാർത്ഥിയാകണമെങ്കിൽത്തന്നെ നല്ലൊരു പണ്ഡിതനാകണം. പ്രവേശനത്തിനു് ശ്രമിക്കുന്നവരോടു് പണ്ഡിതരായ ദ്വാരപാലകന്മാരാണു് ചോദ്യങ്ങൾ ചോദിക്കുക. പത്തിനു് രണ്ടോ മൂന്നോ അപേക്ഷകർക്കേ പ്രവേശനം കിട്ടു.''

''പക്ഷെ അവിടെ അയ്യായിരം അന്തേവാസികളുണ്ടല്ലൊ,'' വസുഭൂതി പറഞ്ഞു.

''അവർ ഇന്ത്യയുടെ എല്ലാ ഭാഗത്തുനിന്നും അതുപോലെ വിദൂരരാജ്യങ്ങളിൽനിന്നും വന്നവരാണു് —ലങ്ക, വിദൂരയവദ്വീപം, സുവർണദ്വീപം (ജാവയും സുമാത്രയും).'' പുണ്ഡരീകൻ പറഞ്ഞു.

''പ്രവേശനം കിട്ടിയാലും അന്ത്യപരീക്ഷ ജയിക്കണമല്ലൊ, വസുഭൂതി,'' അയാാൾ പറഞ്ഞു. ''ജയിച്ച പണ്ഡിതന്മാരെ മാലയണിയിച്ചു് ആനപ്പുറത്തിരുത്തി നഗരത്തിലൂടെ എഴുന്നള്ളിക്കും. തോററുകൂട്ടരെയോ, മുഖത്തു് കരിതേച്ച് കഴുതപ്പുറത്തു് തലതിരിച്ചിരുത്തുമെന്നാണു് തോന്നുന്നതു്.''

''എങ്കിൽ പുണ്ഡുവും ഞാനും നാളന്ദയിലേക്കു് ശ്രമിക്കാതിരിക്കുകയാണു് നല്ലതു്!'' വസുഭൂതി പറഞ്ഞു.



## കനൗജിലെ മതസമ്മേളനം

പ്രഭാകരപണ്ഡിതൻ തിരക്കിട്ടു് പോയി. കുട്ടികൾ അദ്ദേഹത്തെ തടഞ്ഞു നിറുത്തി. "ഞങ്ങൾക്ക് നാളന്ദയെപ്പററി പറഞ്ഞുതരൂ!"

"വിദേശപണ്ഡിതനായ യുവാങ് ചുവാങ്ങിനു് സ്വീകരണമൊരുക്കാനുണ്ടു് എനിക്ക്." പണ്ഡിതൻ പറഞ്ഞു "അദ്ദേഹം ഒരു വിദ്യാർത്ഥിയും തീർത്ഥാടകനുമായി നാളന്ദയിലേക്കു് പോയതാണ്. അദ്ദേഹത്തിന്റെ കീർത്തി അദ്ദേഹത്തേക്കാൾ മുമ്പെ ചെന്നെത്തി. മഠാധിപതി ശീലഭദ്രൻ അദ്ദേഹത്തിനു് ഗംഭീരമായ സ്വീകരണവും നല്കി. കൊടികളും പൂക്കളും സുഗന്ധദ്രവ്യങ്ങളുമായി ഇരുനൂറു സന്യാസിമാർ ചേർന്നാണ് അദ്ദേഹത്തെ ശാലയിലേക്ക് കൂട്ടിക്കൊണ്ടുവന്നതു്. ഒരു മണി മുഴങ്ങി. യുവാങ് ചുവാങ്ങിനെ നാളന്ദയിൽ താമസിക്കാനും എന്താവശ്യമുണ്ടെങ്കിലും ഇഷ്ടം പോലെ നിർവഹിച്ചുകൊള്ളാനും ക്ഷണിച്ചു."

"എന്തിനാണു് അദ്ദേഹം നാളന്ദ വിട്ടതു്?" പുണ്ഡരീകൻ ചോദിച്ചു.

"വടക്കുള്ള രാജാക്കന്മാർക്കെല്ലാം അത്രയും പണ്ഡിത

നായ ഒരതിഥിയെ തങ്ങളുടെ രാജസഭയിലേക്ക് കിട്ടണമെന്നുണ്ട്," അച്ഛൻ വിവരിച്ചു. "നാളന്ദയിലേക്ക് വരുന്നതിനു മുമ്പ് കാഷ്മീർ രാജാവ് യുവാങ് ചുവാങ്ങിനെ വലിയ ബഹുമതികളോടെ സ്വീകരിച്ച്, പൂക്കൾ വിതറിച്ച് പനിനീർ തളിച്ച വീഥിയിലൂടെ എഴുന്നള്ളിക്കുകയുണ്ടായി. അദ്ദേഹം തന്റെ സംസ്കൃതം പുഷ്ടിപ്പെടുത്താൻവേണ്ടി അവിടെ ഒരു മഠത്തിൽ രണ്ടുകൊല്ലം താമസിച്ചു. ചൈനയിലേക്ക് കൊണ്ടുപോകാനായി പ്രധാനപ്പെട്ട ബൗദ്ധഗ്രന്ഥങ്ങൾ പകർത്തി എഴുതുന്നതിനുവേണ്ടി രാജാവ് അദ്ദേഹത്തിന് ഇരുപതുപകർപ്പെഴുത്തുകാരെ നൽകി. പിന്നീട് അദ്ദേഹം നാളന്ദയിലേക്ക് വരുന്നതിനു മുമ്പ് മഠങ്ങൾതോറും സന്ദർശനങ്ങൾ നടത്തി നമ്മുടെ ചക്രവർത്തിക്കും കാമരൂപത്തിലെ ഭാസ്കരനും അദ്ദേഹത്തിന്റെ മതപരവും തത്വചിന്താപരവുമായ പ്രഭാഷണങ്ങൾ കേൾക്കാൻ വലിയ താല്പര്യമുണ്ടായിരുന്നു എന്നാലദ്ദേഹം തന്റെ നാളന്ദയിലെ പഠനത്തിന് മുടക്കം വരുത്തുന്നത് ശരിയല്ലെന്നു പറഞ്ഞ് വിനയത്തോടെയെങ്കിലും ഖണ്ഡിതമായി അതു നിഷേധിച്ചു. ഭാസ്കരൻ കലശലായി ദേഷ്യപ്പെട്ട് നാളന്ദക്ക് തീ വെക്കുമെന്ന് ഭീഷണിപ്പെടുത്തി. അന്നുമുതൽ യുവാങ് ചുവാങ് ഭാസ്കരന്റെ രാജസഭയിലാണ്. ചൈനീസ് പണ്ഡിതൻ തന്റെ സാമന്തന്റെ കൂടെയാണ് താമസമെന്ന് അറിഞ്ഞപ്പോൾ ഹർഷൻ ആ പണ്ഡിതനെ ഉടനെ തന്റെ അടുത്തേക്കയക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ഭാസ്കരനു ഒരു സന്ദേശമയച്ചു. ചക്രവർത്തിക്ക് തന്റെ തല വേണമെങ്കിൽ എടുക്കാം, എന്നാലും അതിഥിയെ കൊടുക്കാനൊക്കില്ല എന്നായിരുന്നു ഭാസ്കരന്റെ മറുപടി. ഇതിന് ഹർഷൻ ഇങ്ങിനെ മറുപടി അയച്ചു "ബുദ്ധിമുട്ടിക്കാതെ പറ്റില്ല. തല അയക്കുക." അപ്പോൾ ഭാസ്കരൻ പണ്ഡിതനേയും കൂട്ടി വന്നു. നമ്മുടെ രാജാവ് യുവാങ് ചുവാങ്ങിനെ വലിയ ബഹുമതിയോടുകൂടി സ്വീകരിച്ച് മഹായാനത്തിന്റെ ഒരു കൃതി വ്യാഖ്യാനിച്ചുകൊടുക്കാനാവശ്യപ്പെട്ടു. ചക്രവർത്തിക്ക് ആ വ്യാഖ്യാനം കേട്ട് വളരെ സന്തോഷമായി. അദ്ദേഹത്തിനു നിയമപണ്ഡിതഃ എന്ന ബിരുദം നൽകി. ആ പണ്ഡിതന്റെ വാദമുഖങ്ങൾ എതിരിട്ടു തോൽപ്പിക്കാൻ ആർക്കെങ്കിലും കഴിവുണ്ടോ എന്നറിയാൻ എല്ലാ പണ്ഡിതന്മാർക്കും പ്രവേശനമുള്ള ഒരു മഹാമതസമ്മേളനം ഏർപ്പാടുചെയ്യുകയും ചെയ്തു.

"മഹാസമ്മേളനത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങിക്കഴിഞ്ഞു. സന്ദർശകന്മാർക്കെല്ലാം ഭക്ഷണത്തിനും താവളത്തിനുമുള്ള ഒരുക്കങ്ങൾ ചെയ്തിട്ടുണ്ട്. അനേകായിരം ബൗദ്ധസന്യാസിമാർ വന്നി

ട്ടുണ്ട്; ഒരായിരം നാളന്ദയിൽ നിന്നുമാത്രം. ഹർഷന്റെ സാമാന്തന്മാരായ പതിനെട്ടു രാജാക്കന്മാർ പരിവാരങ്ങളോടുകൂടി ചക്രവർത്തിയെ സ്വീകരിക്കാൻ ഒരുങ്ങിനിൽക്കുന്നു കാമരൂപത്തിലെ ഭാസ്കരനും വലഭിയിലെ ധ്രുവസേനനും ചക്രവർത്തിയുടെ കൂടെത്തന്നെയാണ്.

''നഗരത്തിനു പുറത്തു ഒരു വലിയ ശാല ഉണ്ടായിരിക്കും. അതിന്റെ വാതിൽക്കൽ ഒരു ഉന്നതമായ ഗോപുരം സ്ഥാപിക്കും. വിദേശീയ പണ്ഡിതനാണ് സമ്മേളനത്തിൽ ആധ്യക്ഷം വഹിക്കുക; അദ്ദേഹം തന്റെ വാദഗതി അവതരിപ്പിച്ച് അതിനെ എതിർക്കാൻ എല്ലാവരേയും വെല്ലുവിളിക്കും.''

മഹത്തായ മതചച്ച് ആരംഭിച്ചപ്പോൾ പുണ്ഡരീകനും സുഹൃത്തുക്കൾക്കും ശാലയുടെ അകത്തു പ്രവേശിക്കാൻ കഴിഞ്ഞു. യുവാങ് ചുവാങിന്റെ വാദഗതികൾ വെള്ളത്തുണിയിൽ ചെമന്ന ലിപികളിൽ എഴുതിയിട്ടുണ്ടായിരുന്നു. സംസ്കൃതം അറിയുന്ന പണ്ഡിതന്റെ പുത്രനെയാണ് അതു ഉയരമേറിയ ഗെയ്റ്റിന്റെ മീതെ സ്ഥാപിക്കാൻ ഏല്പിച്ചിരുന്നതു്.

ഉന്നതമായ ഒരു ഗോപുരത്തിന്റെ ഓളമുകളിൽ ബുദ്ധന്റെ ഒരു സ്വർണ്ണപ്രതിമ സ്ഥാപിച്ചിട്ടുണ്ട്. ഗോപുരത്തിനു താഴെയാണ് യുവാങ് ചുവാങ് അടക്കമുള്ള മാന്യന്മാരുടെ പ്രത്യേക ഇരിപ്പിടങ്ങൾ.

ചർച്ച നാലുദിവസം നീണ്ടുനിന്നു. തീർഥാടകൻ വളരെ വ്യക്തമായി സംസാരിച്ചു. മഹായാന ബുദ്ധമതത്തിന്റെ വാദഗതി ഒന്നാംതരമായി അവതരിപ്പിച്ചു ചക്രവർത്തിക്കും സഹോദരിക്കും തികച്ചും ബോദ്ധ്യമായി.

ആ മഹാപണ്ഡിതന്റെ പ്രേരണാശക്തിയോടു കിടപിടിക്കാൻ കഴിയാത്ത എതിരാളികൾക്ക് ശുണ്ഠിവന്നു; അദ്ദേഹത്തിനെപ്പറ്റി ആവലാതിപ്പെടാനും ചക്രവർത്തിയെ വിമർശിക്കാനും മതിരുകയും ചെയ്തു കുട്ടികളുടെ ഇടയിൽപ്പോലും ധാരാളം തർക്കങ്ങളുണ്ടായി.

''ആ വിദേശീയ പണ്ഡിതനെ എതിർക്കാൻ ആർക്കും സാധ്യമല്ല; കാരണം ഹർഷൻ ശിക്ഷിക്കുമെന്ന ഭയമാണ് എല്ലാവർക്കും'' അയാം പറഞ്ഞു.

''എന്റെ അച്ഛനും ബാണഭട്ടകവിയും കാമരൂപത്തിലെ രാജാവുപോലും ബുദ്ധമതം സ്വീകരിച്ചിട്ടില്ല. അവരെല്ലാം തികഞ്ഞ ബ്രാഹ്മണരാണ്'' പുണ്ഡരീകൻ പറഞ്ഞു.

''എതിരാളിക്ക് സത്യസന്ധതയുണ്ടോ, ശിക്ഷയെ ഭയപ്പെടേണ്ടതില്ല യുവാങ് ചുവാങ് സന്തോഷപൂർവ്വം പഠിപ്പിക്കും; അവർ മതമാതിരി സന്തോഷത്തോടെ പഠിക്കുകയും ചെയ്യും.''

## തീർത്ഥാടകൻ വിട വാങ്ങുന്നു

ഒരു കൊല്ലത്തിനുശേഷം യുവാങ് ചുവാങ് നാട്ടിലേക്കു മടങ്ങാൻ തയ്യാറായി. ആ മൂന്നു കുട്ടികളും അദ്ദേഹത്തെ യാത്രയയക്കാനും അനുഗ്രഹം വാങ്ങാനുമായി ചെന്നു.

"ഇനിയും ഇവിടെത്തന്നെ താമസിച്ചുകൂടേ?" പുണ്ഡരീകൻ പറഞ്ഞു. "ചക്രവർത്തിയും അങ്ങയോട് താമസിക്കാനാവശ്യപ്പെടണമെന്നാണ് അച്ഛൻ പറയുന്നത്."

"എല്ലാവരും എന്നോട് വളരെ ദയ കാണിച്ചു." പണ്ഡിതൻ പറഞ്ഞു. "പക്ഷെ ഞാൻ തേടിവന്ന നിധി എനിക്കു നാട്ടിലേക്കു കൊണ്ടുപോകണം."



"ചക്രവർത്തി അങ്ങയെ സമ്മാനങ്ങൾ കൊണ്ടു് മൂടും, അങ്ങ് തിരിച്ചുവരുമ്പോൾ." അയാൾ പറഞ്ഞു.

"തീർത്ഥാടകനു് വ്യക്തിപരമായ സമ്മാനങ്ങളുടെ ആവശ്യമില്ല." സന്യാസി പറഞ്ഞു. "ഞാൻ എന്തായാലും എന്റെ മഠത്തിനും എന്റെ ജനങ്ങൾക്കും വേണ്ടി മഹത്തായ ഒരു നിധി കൊണ്ടുപോകുന്നുണ്ടു്. 650-ൽ പരം സംസ്കൃതഗ്രന്ഥങ്ങളും അതുപോലെതന്നെ ബുദ്ധഭഗവാന്റെ അമൂല്യങ്ങളായ ഭൗതികാവശിഷ്ടങ്ങളും പ്രതിമകളും."

"അങ്ങു് വ്യാപാരസംഘത്തിനുവേണ്ടി കാത്തുനിൽക്കുമോ?" വസുഭൂതി ചോദിച്ചു.

"ഇല്ല, ഞാൻ വന്നതുപോലെതന്നെ തിരിച്ചുപോകും," തീർത്ഥാടകൻ പറഞ്ഞു. "പക്ഷേ നിങ്ങളുടെ ദയാശീലരായ ഭരണാധികാരികൾ വടക്കുള്ള രാജാക്കന്മാർക്കു് കൊടുക്കാൻ എഴുത്തുകൾ തരുന്നുണ്ടു്. മുന്തിയ വെള്ളപ്പരുത്തിത്തുണിയിൽ എഴുതി ചുമന്ന അരക്കിൽ ചക്രവർത്തിയുടെ മുദ്രകുത്തിയ എഴുത്തുകൾ."

"അങ്ങു് വീണ്ടും ഇങ്ങോട്ടു് വരില്ലേ?" വസുഭൂതി ചോദിച്ചു. "ഞാൻ ഭൂമിയുടെ അറ്റത്തുനിന്നു് അങ്ങയെ കാണാൻ വരും."

"പതിനാലു കൊല്ലമായി ഞാൻ നാടുവിട്ടിട്ടു്." സന്യാസി പറഞ്ഞു. "ഞാനിപ്പോൾ കൊണ്ടുപോകുന്ന പുസ്തകങ്ങൾ തർജ്ജിമ ചെയ്യാനും വ്യാഖ്യാനിക്കാനുമായി എനിക്കു് എന്റെ അവശിഷ്ടജീവിതം ഉപയോഗിക്കണം. എന്നാലും ബുദ്ധന്റെ നാട്ടിലെ ജനങ്ങളുടെ സൗഹാർദവും ഉദാരമായ ആതിഥ്യവും ഞാൻ എന്നും ഓർത്തുകൊണ്ടിരിക്കും."

Printed at Japan Art Press, New Delhi-110 028.